THE GURUNATHAN.

# ഗുരുനാഥൻ

*L. No. 85/15—7—26:*

| പുസ്തകം 15 | 1111 മിഥുനം | ലക്കം 11 |
|---|---|---|

വിദ്യാദാനവിശിഷ്ടകൃത്യരതരാമദ്ധ്യാപകാനാം സദാ
വിദ്യാഽദാനഭരം വഹിച്ചുമരുവും വിദ്യാർത്ഥിലോകത്തിനും
വിദ്യാലോലുപരായ മററു ജനസാമാന്യത്തിനും പത്ഥ്യമാം
വിദ്യാസങ്ഗ്രഹസമ്പുടോഽസ്തുഗുരുനാഥോയം സഹായം ഭുവി.

## വിഷയവിവരം

# വില്പാനുണ്ടു്

## VI. ഫാറം പാഠ്യപുസ്തകം

# ചിന്താസന്താനം

(ആറാംഭാഗം)

ഗ്രന്ഥകത്താ:— ആർ. ഈശ്വരപിള്ള ബി. എ.

വില 14 ചക്രം

ന്യായമായ കമ്മീഷൻ

പുറമേ ഇംഗ്ലീഷ് മലയാളം സ്ക്കൂളുകളിലെ എല്ലാ പാഠ്യപുസ്തകങ്ങളും വില്പാനുണ്ടു്.

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

## അധ്യാപനസംബന്ധമായ ചില പുസ്തകങ്ങൾ.

### അധ്യാപനസാഹ്യം

ഗ്രന്ഥകത്താ:— എൻ. ശിവശങ്കരപ്പിള്ള B. A. L. T.

വില അണ. 8

### അധ്യാപനാങ്കുരം

ഗ്രന്ഥകത്താ:— എൻ. ശിവശങ്കരപിള്ള B. A· L. T.

വില അണ. 6

മാനേജർ,

ഈശ്വരവിലാസം പുസ്തകശാല,

പറവൂർ.

# മൃത്യുഞ്ജയരസായനവൈദ്യശാല, കൊടുങ്ങല്ലൂർ.

## ബ്രാഞ്ചുകൾ—ചാലക്കുടി—പറവൂർ.

1. സിദ്ധകല്പം:— അതിസാരം, വയററിൽവേദന, അതിഭക്ഷണംകൊണ്ടുള്ള ഉപദ്രവങ്ങൾ, ശ്വാസംമുട്ടൽ, തൊണ്ടയിൽ കഫംകെട്ട, തലവേദന, പല്ലുവേദന, നീര്, ഉളുക്ക് എന്നുതുടങ്ങി പലേഉപദ്രവങ്ങൾക്കും കൈകണ്ടതു്.

അരഔൺസ് കുപ്പി 1-ക്ക് വില 0—8—0
കാൽഔൺസ് കുപ്പി 1-ക്ക് വില 0—4—0

2. പുഷ്പവിലാസം:— (ഗുളിക) ഗർഭാശയശുദ്ധിക്ക്.

ഡസൻ 1-ക്ക് വില 0—6—0

3. സുഖദന്തചൂർണ്ണം:— ദന്തരോഗങ്ങൾക്ക്.

ഡപ്പി 1-ക്ക് 6—0—0

4. ബാലസുധാ:— കൊച്ചുകുട്ടികൾക്കു ഭൂതബാധ, അരുചി, അഗ്നിമാന്ദ്യം, ചുമ, ഛർദ്ദി, ഏക്കം മുതലായതിനുത്തമം.

6 ഔൺസ് കുപ്പി 1-ക്ക് വില 0—8—0

5. ശുക്ലസ്തംഭരസായനം:— പലേകാരണങ്ങളാലും ഉണ്ടാവുന്ന ശുക്ലസ്രാവത്തിനു കൈകണ്ടതു്. റാത്തൽ 1-ക്ക് വില 1—8—0

ഉപയോഗക്രമം മരുന്നുസഹിതം.

ഇവ കൂടാതെ സിന്ദൂരങ്ങൾ, ഭസ്മങ്ങൾ, ആസവങ്ങൾ അരിഷ്ടങ്ങൾ, ഘൃതങ്ങൾ, ഗുളികകൾ, എണ്ണകൾ തുടങ്ങിയ എല്ലാ ആയുർവ്വേദ ഔഷധങ്ങളും മിതമായ വിലയ്ക്കു വില്ക്കുവാൻ എല്ലായ്പോഴും തയ്യാർ.

 ഔഷധപ്പട്ടിക ഇനാം. 

കെ. വി. കൃഷ്ണവാരിയർ,
പ്രൊപ്രൈററർ.

---

## വില്പനയ്ക്കു തയ്യാർ

### കുമാരനാശാന്റെ പദ്യകൃതികൾ മുഴുവനും. 1-ം 2-ം വാല്യങ്ങൾ.

| | ക. | ണ. | സ. |
|---|---|---|---|
| 1-ാംവാല്യം | 3 | 0 | 0 |
| 2-ാംവാല്യം | 4 | 8 | 0 |
| രണ്ടുംകൂടി ഒന്നിച്ചെടുക്കുന്നവർക്കു | 7 | 0 | 0 |
| **ആശാന്റെ മററു ചില കൃതികൾ** | | | |
| കരുണ | 0 | 6 | 0 |
| ലീല | 0 | 10 | 0 |
| മണിമാല | 0 | 6 | 0 |
| ചണ്ഡാലഭിക്ഷുകി | 0 | 8 | 0 |
| രണ്ടു ഖണ്ഡകൃതികൾ | 0 | 4 | 0 |
| കുയിൽ | 0 | 2 | 0 |
| പുഷ്പവാടി | 0 | 6 | 0 |
| ദുരവസ്ഥ | 0 | 8 | 0 |
| വനമാല | 0 | 12 | 0 |

---

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# രാജാകേശവദാസ്

വീരാരാധന ഗ്രന്ഥാവലി നമ്പർ 2

ഗ്രന്ഥകർത്താ:— ആർ. ഈശ്വരപിള്ള ബി. എ.

ദാരിദ്ര്യത്തിൽ ജനിച്ചും, സ്വല്പമായ വിദ്യാഭ്യാസം മാത്രം ലഭിച്ചും പലവിധ കഷ്ടതകൾ സഹിച്ചും, സ്വപ്രയത്നം, സ്വകൃത്യബോധം, നീതിനിഷ്ഠ, കുശാഗ്രബുദ്ധി, സ്വാമിഭക്തി ഇവകൾകൊണ്ടു മാത്രം രാജ്യത്തിൽ ഉയൎന്ന പ്രജകളിൽ ഒരാൾക്കു ലഭിക്കാൻ സാധിക്കുന്ന ഏറ്റവും ഉന്നതപദം പ്രാപിച്ചു സമൃദ്ധിയിലും അനുദ്ധതനായ ഈ സൽപുരുഷന്റെ ചരിത്രം ആൎക്കും ഒരു വിശിഷ്ടസാധനപാഠമായിത്തന്നെ ഇരിക്കും.

വില 8 ണ.

—o—

# ശ്രീരാമൻ

ഗ്രന്ഥകർത്താ:— ആർ ഈശ്വരപിള്ള ബി. എ.

പുത്രനായൊ, ഭ്രാതാവായൊ, യോദ്ധാവായൊ, തപസ്വിയായൊ, ഭൎത്താവായൊ, രാജാവായോ, മിത്രമായൊ, ശത്രുവായൊ ഉള്ള ഏതൊരു നിലയാകട്ടെ, ബ്രഹ്മചൎയ്യം മുതലായ മൂന്നു ആശ്രമാവസ്ഥകളിൽ ഏതെങ്കിലുമാകട്ടെ, ധൎമ്മവീരനായ ശ്രീരാമനോടു തുല്യനായിട്ട് ഒരുപദേഷ്ടാവും രാമായണംപോലെ അത്ര രസാലങ്കാരസാരോപദേശഭൂയിഷ്ഠമായ ഒരു കാവ്യവും, വാല്മീകിയെപ്പോലെ ഒരു കവിയും ഇല്ലെന്നു സൎവ്വസമ്മതമാണ്.

വില 8 ണ.

# ചിന്താസന്താനം

## (ഒന്നാംഭാഗം)

ഗ്രന്ഥകർത്താ:— ആർ. ഈശ്വരപിള്ള ബി. എ.

ഇംഗ്ലീഷിൽ "*Essays*" എന്നു പറയുന്ന സാഹിത്യത്തോടു സാമ്യമുള്ള പതിനാറ് ഉപന്യാസങ്ങൾ അടങ്ങിയതു്. മലയാളത്തിൽ ഈ വിധത്തിലുള്ള ഉപന്യാസങ്ങളൊ, ഈ തരം ഗ്രന്ഥാവലികളൊ അധികമില്ല. അദ്വിതീയനായ ഈ ഗദ്യകാരന്റെ ചിന്താഫലങ്ങൾ വായിച്ചു പഠിക്കുകതന്നെ വേണം.

വില അണ 10.

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# ഗുരുനാഥൻ

| പുസ്തകം 15 | 1111 മിഥുനം | ലക്കം 11 |
|---|---|---|

## നവീനശാസ്ത്രങ്ങളുടെ തുള്ളിച്ചാട്ടം

(എം. രാജരാജവർമ്മതമ്പുരാൻ, എം. എ., ബി. എൽ.)

ഇന്നു വെള്ളക്കാരുടെ പ്രാബല്യത്തിനു നിദാനം നവീനശാസ്ത്രജ്ഞാനാഭിവൃദ്ധിയാകുന്നു. ക്രിസ്ത്വബ്ദം പതിനെട്ടാം ശതകം വരെ ഏഷ്യാമഹാഖണ്ഡത്തിന്റെ വാലുപോലെ അല്പവിസ്തൃതമായ യൂറോപ്പുഖണ്ഡത്തിലെ ചെറുരാജ്യക്കാർ ഗൃഹ്യധർമ്മങ്ങളിൽ വ്യാപരിച്ചു കാലക്ഷേപം ചെയ്തുവന്നു. രണകോലാഹലങ്ങളും വൈരനിര്യാതനങ്ങളും അന്നുമുണ്ടാകാതിരുന്നില്ല. അലക്സാണ്ടർ, ജൂലിയസ് സീസർ, ചാർല്ലിമെയിൻ, ഫ്രെഡറിക്ക്, നെപ്പോളിയൻ മുതലായി പല സാർവ്വഭൌമന്മാർ ദിഗ്വിജയം ചെയ്തു ഭേരിമുഴക്കി എങ്കിലും, ഇന്നത്തെ സാമ്രാജ്യബോധം അവർക്കുണ്ടായിരുന്നില്ല. അന്നു യശസ്സായിരുന്നു പ്രമാണം; ഇന്നു ധനമാണ്. കച്ചവടത്തിനും കൈത്തൊഴിലിനും ഉത്സാഹം വന്നതോടുകൂടി മട്ടുമാറി. മഹായന്ത്രപ്രവേശം ദുരാഗ്രഹത്തെ സഹസ്രഗുണം വർദ്ധിപ്പിച്ചു. ആംഗലേയദ്വീപുകളിലാണ് ഈ പരിഷ്കാരം ഉതലിച്ചതു്.

ആഹാരവും വസ്ത്രവുമാണല്ലോ മനുഷ്യന്റെ മുഖ്യാവശ്യങ്ങൾ. ഒന്നിനു കൃഷിയും മറേറതിനു കൈപ്പണിയും പണ്ടേ ഏർപ്പെട്ടിട്ടുണ്ടു്. രണ്ടും ഒന്നിച്ചു വളർന്നുവന്നു. ഏതു നാട്ടിലും കൈകൊണ്ടു നൂൽനൂറ്റു് കൈത്തറികളിൽ നെയ്താണ് വസ്ത്രനിർമ്മാണം നടത്തിവന്നതു്. അതിനുപകരം യന്ത്രത്തറികൾ ഉണ്ടായപ്പോൾ വളരെ സൌകര്യം സിദ്ധിച്ചു. ബെൽജിയം, ഫ്രാൻസ് മുതലായ ദേശങ്ങളിൽ നിന്നു സമർത്ഥരായ തന്തുവായവർഗ്ഗങ്ങൾ കുടിയേറിയതോടുകൂടി ഇംഗ്ലണ്ടിൽ വസ്ത്രനിർമ്മാണത്തിനു എന്തെന്നില്ലാത്ത ഉത്സാഹമുണ്ടായി. സ്ഫടികം, കടലാസ്, മണികൾ, കളിപ്പാട്ടങ്ങൾ തുടങ്ങിയ സാധനങ്ങൾ ഉണ്ടാക്കാൻ വിദഗ്ദ്ധരായ അക്കരെക്കാർ ഇംഗ്ലീഷുകാരെ പഠിപ്പിച്ചു. താണനിലയിൽ കിടന്ന ഇംഗ്ലണ്ടു തലപൊക്കി.

ഏറ്റുകാലത്തും സാധനനിർമ്മാണവും അതിന്നു ചില പരിഷ്കാരങ്ങളും ഉണ്ടാകാതിരുന്നിട്ടില്ല. എങ്കിലും, അന്നൊന്നും രീതിക്കു വ്യത്യാസമുണ്ടായിട്ടില്ല. ഇന്നു് അങ്ങനെയല്ല, വ്യാസരോ, അശോകനോ, വിക്രമാദിത്യനോ. അക്ബർചക്രവർത്തിയുടെ രാജധാനിയിൽ ചെന്നു കണ്ടിരുന്നെങ്കിൽ വിസ്മയിക്കുമായിരുന്നു; എങ്കിലും, സംപ്രദായവ്യത്യാസം അധികം തോന്നിച്ചിരിക്കയില്ല. അന്നും സഞ്ചാരത്തിന്നു കുതിരയെയോ, കാളയെയോ, വണ്ടിയെയോ തന്നെ വേണ്ടിവന്നിരുന്നു. സഞ്ചാരസമയത്തിനും ഏറെക്കുറെ വ്യത്യാസമുണ്ടായിരുന്നില്ല. ഇന്നു് അവർ ഇൻഡ്യാസാമ്രാജ്യത്തിലെ തലസ്ഥാനം വന്നു കണ്ടാലോ? അമ്പരന്നുപോകും. ശാർങ്ഗരവൻ ദുഷ്യന്തരാജധാനി കണ്ടപ്പോഴും,

"സ്നാതൻ യഥാഭ്യക്തനെ, അസ്തശൌചനെ-
പ്പൂതൻയഥാ, സുപ്തനെഉത്ഥിതൻയഥാ,
സ്വാതന്ത്ര്യവാൻ യന്ത്രിതനെയഥാ, തഥാ-
ഹ്യേതംവിലോകേ സുഖസംഗിനം ജനം." എന്നു പറഞ്ഞ

പോലെ വെറുത്തു എന്നും വരാം. ഏതായാലും, പാടേവന്നിട്ടുള്ള മാററംകണ്ടു് അവർ അത്ഭുതപരവശന്മാരാകാതിരിക്കയില്ല. അമ്പു് എയ്താലുള്ളതിൽക്കൂടുതൽ വേഗത്തിൽ പായുന്ന വാഹനങ്ങൾ, തീവണ്ടി, ആവിക്കപ്പൽ, മോട്ടാർ, വിമാനം എന്നിവ ലോകമൊട്ടുക്കു വായുമനോവേഗംപോലെ ഇന്നു ധാവനം ചെയ്യുന്നു! കമ്പിത്തപാൽ, കമ്പിയില്ലാത്തപാൽ, ആകാശവാണി എന്നിങ്ങനെ പുതുവാർത്താവിതരണകൌശലങ്ങൾ ലോകവാർത്ത എങ്ങും പരത്തുന്നു! ഭൂമിയുടെ ഒരററത്തുനിന്നു മറേറഅററത്തേക്കു 'ഫോൺ'വഴി സംസാരിക്കുന്നു! 'ടെലിവിഷൻ' യന്ത്രത്തിലൂടെ ശീമയിലുള്ളവരെ ഡില്ലിയിൽ നേരിട്ടുകാണുന്നു! ലക്ഷക്കണക്കിന്നു പത്രങ്ങളും, മാസികകളും, പുസ്തകങ്ങളും അച്ചുക്കൂടങ്ങളും അവരുടെ ആശ്ചര്യത്തെ സഹസ്രാവൃത്തി വർദ്ധിപ്പിക്കും. ഈ മാററങ്ങളെല്ലാം നവീനമഹായന്ത്രാകൊണ്ടുണ്ടായ വ്യവസായകലാപത്തിന്റെ സന്തതികളാണെന്നു് ഓർക്കുമ്പോൾ, പുതുലോകസൃഷ്ടിയിൽ അതിന്നുള്ള ശക്തി ബ്രഹ്മാവിന്നുള്ളതിൽ ഒട്ടും കുറഞ്ഞതല്ലെന്നു് ആരും സമ്മതിക്കും.

ഈ യന്ത്രയുഗം നന്നോ ചീത്തയോ എന്നു ചിന്തിക്കാൻ ഇതല്ല അവസരം. യന്ത്രങ്ങൾ ഇന്നുമാത്രമുണ്ടായവയല്ല; എങ്കിലും, പണ്ടുണ്ടായിരുന്നവ ഇന്നത്തെപ്പോലെ വലുതല്ലായിരുന്നു. മനുഷ്യൻ സൃഷ്ട്യാ ആയുധപാണിയാണു്. ജന്തുക്കളെപ്പോലെ നഖങ്ങളോ, വിഷാണങ്ങളോ, ദന്തങ്ങളോ അവനില്ല. കൃത്രിമായുധങ്ങൾകൊണ്ടാണു് അവൻ ലോകം ജയിച്ചു

ത്ത്. ഇന്നത്തെ മഹായന്ത്രങ്ങളും അവന്റെ പുതിയ ആയുധങ്ങളാണ്. മൂന്നാംകൈയാണെന്നുവേണം പറയാൻ.

ശ്രീപരമേശ്വരന്റെ മൂന്നാംതൃക്കണ്ണുപോലെ, മനുഷ്യന്റെ മൂന്നാം കൈയും അഗ്നിജ്വാലാകരാളമാണ്. അനുഗ്രഹശക്തിയുള്ളപോലെ നിഗ്രഹശക്തിയും അതിനുണ്ട്. പരിഷ്കാരത്തിനു നിദാനമാകുന്നപോലെ രാക്ഷസീകരണത്തിനും അതു സഹായിക്കുന്നു; അനവധി സുഖസാധനങ്ങളെ നിർമ്മിക്കുന്നുണ്ടെങ്കിലും ഭയങ്കരങ്ങളായ പ്രഹരണായുധങ്ങളേയും അതു സൃഷ്ടിക്കുന്നു; ചുരുക്കം പേരെ വൈശ്രവണരാക്കുന്നെങ്കിൽ അനവധി പേരെ കുചേലരാക്കുന്നു. മനുഷ്യൻ കീഴടങ്ങിയിരിക്കുന്നതിനുപകരം അതു് അവന്റെ തലയ്ക്കുമീതെ പാടിക്കയറുന്നു; പരസ്പരസഹായം, വ്യവസ്ഥാപനം, സമയനിഷ്ഠ എന്നീവക പല ഗുണങ്ങൾ അതുകൊണ്ടുണ്ടാകുന്നുണ്ടെങ്കിലും, അനവധിപേരെ ബുദ്ധികെടുത്തി കേവലം യന്ത്രപ്രായന്മാരാക്കുന്നു.

നൂൽയന്ത്രങ്ങളാണ് ആദ്യമുണ്ടായതു്. ക്രിസ്ത്വബ്ദം 1765-ൽ ജെമ്സ്‌വാട്ട് ആവിയന്ത്രമുണ്ടാക്കി. കൽക്കരി കത്തിച്ചുവേണം ആവിയുണ്ടാവാൻ. കൽക്കരിഖനികൾ ഉണ്ടായി. ഇരുമ്പ് ഉരുക്കാൻ പുതുസൂത്രമേർപ്പെട്ടു. ഇങ്ങനെ നൂൽ, കൽക്കരി, ഇരുമ്പ് എന്നി മൂന്നു വൻതൊഴിലുകൾക്കു യന്ത്രശാലകൾ ഏർപ്പെട്ടു. അതുവരെ കൃഷി ഒന്നായിരുന്നു പ്രധാനതൊഴിൽ. എല്ലു മുറിഞ്ഞു വേല ചെയ്യണം കൃഷിക്ക്. യന്ത്രശാലകളിലാകട്ടെ, മടവേല എല്ലാം യന്ത്രങ്ങൾ നടത്തി. വേലയുടെ ലാഘവവും, പുതുമയും, കൂലിയുടെ കൂടുതലും, ഫലത്തിന്റെ ആധിക്യവും കണ്ടു വിരണ്ട്, കൃഷീവലന്മാർ കണക്കില്ലാതെ യന്ത്രശാലകളിൽ വന്നെത്തി. പച്ചപ്പുല്ലും ധാന്യവുംകൊണ്ടു മനോഹരമായിരുന്ന നാട്ടിൻപുറങ്ങൾ, കറുത്ത കൽക്കരിപ്പുക വമിച്ചു നാററിക്കുന്ന അനവധി ധൂമനാളികളേക്കൊണ്ട് അചിരേണ ഇരുളടഞ്ഞു. ജനബഹളമേറി മിശ്രമായി. ആപണങ്ങളും അഴുക്കും ജനാരവവും നിറഞ്ഞു. മുതലാളികളും, തൊഴിലാളികളും, കച്ചവടക്കാരും, കോളുകാരും വന്നുകൂടി. മുതലാളിമാർ പണംകൊണ്ടു തെളിഞ്ഞു. തൊഴിലാളികൾ ശപിച്ചുതുടങ്ങി. പരസ്പരം അവർ കയറുപിടിത്തം ആരംഭിച്ചു. പണിമുടക്കങ്ങളും സമാധാനലംഘനങ്ങളും മുതലിച്ചു. മണിമേടകളും ഗോപുരങ്ങളും ഉയർന്നു. ഉദ്യാനങ്ങളും സുഖവാസസ്ഥലങ്ങളുമുണ്ടായതുപോലെ സാധുക്കളുടെ കുടിലുകളും പരന്നു. നാട്ടിൻപുറങ്ങൾ നഗരങ്ങളുമായി. ഇന്നത്തെ കഥ പിറന്നു.

യന്ത്രങ്ങളുടെ ആവിർഭാവത്താൽ സാധനനിർമ്മാണത്തിനും സമുദായത്തിനും നേരിട്ട മാററങ്ങൾ ചില്ലറയല്ല. പഴയ കൈത്തൊഴിലുകൾ

യന്ത്രവേലയോട് എതിരിടാൻ നിവ്വാഹമില്ലാതെ നശിച്ചു. തൊഴിലാളികൾക്കു വേല ഇല്ലാതായപ്പോൾ, യന്ത്രശാലകളെ ശരണം പ്രാപിക്കയൊ പട്ടിണി കിടക്കയൊ ചെയ്യാനേ തരമുള്ളു എന്നായി. ഗത്യന്തരമില്ലാതെ വന്ന തൊഴിലാളികളെ യന്ത്രധുരന്ധരന്മാരായ മുതലാളികൾ ലാഭേച്ഛയാൽ കഴിയുന്നിടത്തോളം കുറഞ്ഞകൂലി കൊടുത്തു നിയമിച്ചു. അതു് അവരുടെ കുററമാണോ? യന്ത്രശാലകളുണ്ടാക്കാൻ എത്ര മുതൽ മുടക്കണം; പിന്നെ സാധനനിമ്മാണത്തിനു വേണ്ടുന്ന അസംസ്കൃതപദാത്ഥങ്ങൾ ശേഖരിക്കണം; സാധനങ്ങളുണ്ടാക്കിയാൽ വിററഴിയുന്നതുവരെയുള്ള നഷ്ടം സഹിക്കണം; ശ്രമത്തിനു ലാഭം കിട്ടണം; ഇതെല്ലാം നോക്കുമ്പോൾ ചുരുങ്ങിയ കൂലിക്കു ആളെപ്പെടുത്തുവാൻ മുതലാളികൾ ഒരുമ്പെട്ടതിൽ ഒട്ടും ആശ്ചയ്യപ്പെടാനില്ല. എങ്കിലും, "ബലവാൻ കായ്യം ജയം" എന്നുള്ള പണ്ടത്തെ ന്യായം ഒന്നുകൂടി ഉറച്ചു എന്നു പറയാതെ തരമില്ല. കൃഷിത്തൊഴിലിലും പണ്ടേ വേലക്കാരന്റെ പങ്കു പട്ടിണിയും വസ്തു ഉടമസ്ഥന്റേതു ധനവുമായിരുന്നല്ലൊ. ഇന്നും അതിനു ഭേദം വന്നില്ല; എങ്കിലും മുതലാളികളും തൊഴിലാളികളും തമ്മിലുണ്ടായിരുന്ന അന്തരം കുറേക്കൂടി അകന്നു. ചട്ടപ്രകാരം ഇന്നു് അടിമകൾ ഇല്ല; പക്ഷേ, യന്ത്രശാലാവേലക്കാർ മുതലാളിമാരുടെ അടിമകൾതന്നെ എന്നു പറയാം. നാട്ടുചട്ടങ്ങൾ മിക്കവാറും മുതലാളിമാരെ താങ്ങുന്നു. എന്തെന്നാൽ അവരാണല്ലൊ നിയമകത്താക്കളിൽ അധികംപേരും. എന്നുതന്നെയല്ല, വ്യാപാരം വ്യവസായം എന്നീ തുറകളിൽ, അവരവരുടെ മിടുക്കുപോലെ നടക്കയല്ലാതെ, സക്കാർ കയ്യേറുന്നതു യുക്തമല്ലെന്നു ഒരു സ്ഥിരബോധം സവ്വത്ര ഉണ്ടായി. അതിനു "യഥേഷ്ടവ്യാപാരന്യായം" എന്നു പണ്ഡിതന്മാർ നാമകരണവും ചെയ്തു. ഈ ന്യായം ഈശ്വരസൃഷ്ടമെന്നുള്ള ഭാവേന കേമന്മാരെല്ലാം അഭിമാനിച്ചു. അതിന്റെ ഫലം, സാധുക്കളുടെ കഷ്ടത കൂടുകയും ധനികരുടെ മുതൽ മികയ്യൂകയുമാണെന്നു് അനുഭവംകൊണ്ടറിയാം.

യന്ത്രശാലോപജ്ഞമായ വ്യവസായപരിഷ്കാരം ഇംഗ്ലണ്ടിലാണ് ആദ്യമുണ്ടായതു്. പിന്നീടു യൂറോപ്പുമഹാഖണ്ഡത്തിൽ പരന്നു. അവിടെനിന്നും വെള്ളക്കാർ അമേരിക്കയിൽ കൊണ്ടുപോയി പരത്തി. ഇപ്പോൾ അവിടെയാണ് അതിന്റെ മൂദ്ധന്യാവസ്ഥ. നവീനശാസ്ത്രജ്ഞാനാഭിവൃദ്ധി നിമിത്തമാണു യന്ത്രങ്ങൾ ഉത്ഭവിച്ചതു്. ക്രിസ്ത്വബ്ദം പത്തൊമ്പതാം ശതകമാണു യന്ത്രവ്യവസായത്തിന്റെ വദ്ധമാനദശ. അനേകവഷശതങ്ങൾ കൊണ്ടു നേടാത്ത ഉയർച്ച തന്നിമിത്തം യൂറോപ്യൻനാടുകൾക്കു സിദ്ധിച്ചു. ജനങ്ങളും വദ്ധിച്ചു. 1800-ാമാണ്ടു യൂറോപ്പു് ഒട്ടുക്കു പതിനെട്ടുകോടി ജനങ്ങളാണുണ്ടായിരുന്നതു്. 1914-ൽ മഹായു

ദ്ധത്തിനുമുമ്പ് നാല്പത്തിആറു കോടിയായി. അമേരിക്ക മുതലായ മറുനാടുകളിലേക്കു കുടിയേറിയവരെക്കൂടി കണക്കാക്കിയാൽ അൻപതു കോടിയിൽ കുറയുകയില്ല. വ്യവസായാഭിവൃദ്ധങ്ങളായ രാജ്യങ്ങളിലായിരുന്നു ആൾപ്പെരുക്കം അധികം. പതിനെട്ടാംശതാബ്ദത്തിലാദ്യം ഇംഗ്ലണ്ടുസംസ്ഥാനമൊട്ടുക്ക് അൻപതുലക്ഷം ജനങ്ങൾ മാത്രമെ ഉണ്ടായിരുന്നുള്ളു; ധനസ്ഥിതിയിൽ നോക്കിയാൽ യൂറോപ്പിലുണ്ടായിരുന്നതിൽ ദരിദ്രതമമായ രാജ്യമായിരുന്നു. ഇന്നോ? നാലുകോടി ആളുകളുണ്ടവിടെ; ലോകത്തിലെ ധനത്തിനെല്ലാം അവിടമാണു കേന്ദ്രം!

ഈ ധനജനവൃദ്ധിക്കു നിദാനം ശാസ്ത്രീയപരീക്ഷണം പ്രകൃതിശക്തികളെ മനസ്സിലാക്കി നിയന്ത്രിച്ചു സ്വാധീനമാക്കിയതാകുന്നു. പൂർവ്വരും അതു ചെയ്തിട്ടുണ്ട്. മഹർഷികൾക്കു സിദ്ധിച്ചിരുന്ന ജ്ഞാനം ഇന്നുള്ളവരെ അത്ഭുതപരതന്ത്രരാക്കുന്നുണ്ട്. പക്ഷെ, അന്നത്തെ മഹാന്മാർ യുക്തരായ ശിഷ്യഗണങ്ങൾക്കു മാത്രമെ ഉപദേശങ്ങൾ നൽകിയിരുന്നുള്ളു. ഇന്നുള്ളവർ ലോകസാമാന്യത്തിന് അറിയത്തക്കവിധം സർവ്വവും പരസ്യമാക്കുന്നു. അതുകൊണ്ടു പല ദുരുപയോഗങ്ങളും വന്നുചേരുന്നുണ്ട്. ബലിഷ്ഠമായ മോട്ടാർവാഹനം ഏററം പ്രയോജനമുള്ളതും മോഹിക്കേണ്ടതും തന്നെ; പക്ഷെ, അതിനെ വഴിയാംവണ്ണം നയിക്കുന്നതിനു അറിവും ശാന്തതയും വേണം. അല്ലെങ്കിൽ പിണയുന്ന അപായം ചില്ലറയല്ല. അവനവനെ ഭരിക്കാൻ ശേഷിയില്ലാത്തവൻ ബ്രഹ്മാണ്ഡശക്തികളെ എങ്ങിനെ നിയന്ത്രിക്കും?

നാമെല്ലാവരും തീവണ്ടി, വിമാനം, വിദ്യുച്ഛക്തി എന്നീ പല പുതുതായ ഉപകരണങ്ങളും നിത്യനിദാനം യാതൊരു ചിന്തക്കൂടാതെ ഉപയോഗിക്കുന്നുണ്ട്. ഇവ എങ്ങനെ വന്നു എന്നൊരു വിചാരമില്ലെന്നു മാത്രമല്ല, ഈ സൗകര്യം പൂർവ്വക്കില്ലാതിരുന്നതിനാൽ അവരെ പുച്ഛിക്കുന്നുമുണ്ട്. ശരിതന്നെ. ഇതുകൊണ്ടു നാം കേമന്മാരായി എന്നാണോ? സഞ്ചാരസൗകര്യം കൂടിയിരിക്കാം; അതുകൊണ്ടു നാം അപ്പൂപ്പന്മാരേക്കാൾ മിടുക്കരായോ? തീവണ്ടി ഓടിക്കുന്ന സാരഥി പാൎത്ഥസാരഥിയേക്കാൾ കേമനാണോ? പുതിയ ജ്ഞാനം അന്ധവിശ്വാസങ്ങളെ എല്ലാം അകററിയൊ? ലക്ഷക്കണക്കിന് ഇന്നു പുസ്തകങ്ങളുണ്ടെങ്കിൽ, പണ്ടത്തെ ഏട്ടുകളിൽ സംഗ്രഹീതമായ ജ്ഞാനത്തിൻെറ പത്തിലൊന്ന് അവയിലുണ്ടോ? ബുദ്ധനും, ക്രിസ്തുവും, മഹമ്മദും പുസ്തകംനോക്കി സിദ്ധി സമ്പാദിച്ചവരല്ല. വളരെ വായിച്ചതുകൊണ്ടോ യന്ത്രങ്ങൾ സൃഷ്ടിച്ചതുകൊണ്ടോ മാത്രം ലോകത്തിനു അഭിവൃദ്ധി വരുന്നില്ല. അറിവേറെ സംഗ്രഹിച്ചതുകൊ

ണ്ടു മാത്രം ലോകം പുലരുന്നില്ല. അതു വേണ്ടപോലെ ഉപയോഗിക്കാറാകണം. ഒരു കുരങ്ങനെ പിടിച്ച് മോട്ടാർ ഓടിക്കാൻ ശീലിപ്പിക്കാം. സർക്കസ്സുകാർ കാണിക്കുന്നില്ലേ? അവനെ ആരെങ്കിലും ഡ്രൈവറാക്കുമോ?

ഇക്കാലത്തുള്ള പുതിയ പ്രമേയങ്ങൾക്കു കണക്കില്ല. ഓരോന്നും മഹാവിഷമം. ലക്ഷക്കണക്കിനു വിദ്വാന്മാർ ഓരോ തുറയിലും മൂലയ്ക്കും മുക്കിനുമിരുന്ന് അവധാനപൂർവ്വം ഓരോ സംഗതികളെ ചിന്തിച്ചു ജ്ഞാനശകലങ്ങൾ സമ്പാദിക്കുന്നുണ്ട്. എല്ലാവർക്കും എല്ലാം മനസ്സിലാക്കാൻ അസാദ്ധ്യം. ഓരോ അംശങ്ങളിൽ വൈദഗ്ദ്ധ്യം നേടാനല്ലാതെ കഴിയുന്നതല്ല. അതുകൊണ്ട് എന്തുവരുന്നു ദോഷമെന്നാൽ, ഒരു വിദഗ്ദ്ധനു മററൊരുവൻെറ തുറയിൽ പ്രവേശനമില്ലാതായി, പൊതുവായി ജ്ഞാനമൊ പാണ്ഡിത്യമൊ ഇല്ലന്നാകുന്നു.

എങ്കിലും അപൂർവ്വം ചില വിദ്വാന്മാർ ഈ ആളോഹരി ഭാഗം വകവയ്ക്കാതെ തറവാട്ടുകാര്യങ്ങളെ പൊതുവേ അന്വേഷിക്കാൻ പുറപ്പെടാതിരിക്കുന്നില്ല. അങ്ങനെ ഒരു മഹാനാണ് ആൽബെർട്ട് ഐൻസ്റ്റീൻ എന്ന ജൂദമഹാപണ്ഡിതൻ. ഈ ശാസ്ത്രജ്ഞചൂഡാമണിയെ ഈയിടെ ജർമ്മൻ സർവ്വാധികാരിയായ ഹിററ്ലർ ജർമ്മനിയിൽനിന്നും ബഹിഷ്കരിച്ചു! പ്രസിദ്ധനായ ന്യൂട്ടൻ എന്ന ശാസ്ത്രജ്ഞൻ ഇരുന്നൂറുകൊല്ലം മുമ്പു കണ്ടുപിടിച്ച പ്രകൃതിന്യായങ്ങളെ അനേകം ഉയർന്ന ഗണിതങ്ങളെക്കൊണ്ടു തെററാണെന്നു ഐൻസ്റ്റീൻ പ്രതിപാദിച്ചു. ഉപരാഗകാലത്തുള്ള സൂര്യൻെറ തേജോരശ്മിപ്രവാഹങ്ങളെ കൊണ്ടു സ്വമതത്തിൻെറ യാഥാർത്ഥ്യത്തെ വിശദീകരിച്ചു. കേവലയുക്തിഗണിതംകൊണ്ട് ഊഹിച്ച അനുമാനം പ്രകൃതിയിൽ അനുഭവസിദ്ധമായി കണ്ടപ്പോൾ സത്യമെന്നാരും വിശ്വസിക്കാതിരിക്കയില്ല. ഐൻസ്റ്റീൻ ഉപന്യസിച്ചിരിക്കുന്ന ആപേക്ഷികസിദ്ധാന്തത്തെ പ്രപഞ്ചനം ചെയ്യാൻ കാല്പലം നൂലിൻെറ വേലയുണ്ട്. ചുരുക്കത്തിൽ ദേശം എന്നും കാലം എന്നും രണ്ടു ബോധങ്ങൾ വെവ്വേറെ ഇല്ലെന്നും ദേശകാലമെന്ന് ഒരു ബോധം മാത്രമെ ഉള്ളു എന്നുമാണു അദ്ദേഹത്തിൻെറ സിദ്ധാന്തം.

നവീനശാസ്ത്രിമാർ പ്രതിപാദിക്കുന്ന പ്രമേയങ്ങളെപ്പററി പറഞ്ഞുതുടങ്ങിയാൽ തലതിരിയും. ബ്രഹ്മാണ്ഡത്തെക്കുറിച്ചാണ് ഐൻസ്റ്റീൻ ചിന്തിക്കുന്നതു്. മററു ചിലർ സൂചിമുനയേക്കാൾ ചെറുതായ അണുക്കളേയും (utoms), പ്രാക്തനങ്ങളേയും (protons) പററിയാണ്. അവയിലും അല്പതരങ്ങളായ പാസിത്രാണങ്ങളും (positrons), ന്യൂത്രാണങ്ങളും

(neutrons), ഡ്യൂത്രാണങ്ങളും (deutrons) ഉണ്ടത്രെ. ഒരു പാസിത്രാണത്തിൻെറ ജീവിതകാലം ഒരു ക്ഷണ(second)ത്തിൻെറ നൂറുകോടിയിലൊരു അംശമാണത്രെപോലും! അല്പിഷ്ഠങ്ങളായ ഈ പദാൎത്ഥങ്ങൾ നവഗ്രഹങ്ങൾക്കൊപ്പം സൎവ്വദാ ബ്രഹ്മാണ്ഡത്തെ പ്രദക്ഷിണം ചെയ്യുന്നുപോലും. ഇതെല്ലാം നമുക്കു ചിന്തിക്കാൻ മേല. എങ്കിലും നവീനശാസ്ത്രപ്രക്രിയ (Technique) കൊണ്ടു പരമാണുക്കൾപോലും വിഭക്തങ്ങളായിത്തീൎന്നു.

എത്രയോ വലുതായി തോന്നുന്ന നമ്മുടെ ഭൂമി സൂൎയ്യനെ ചുററുന്ന പല ഗ്രഹങ്ങളിൽ ഒരു ചെറുഗോളം മാത്രമാണ്. ഗ്രഹപരിചിതമായ സൌരമണ്ഡലം ബ്രഹ്മാണ്ഡത്തിൽ ഒരു കടുകുമണി! ചില നക്ഷത്രങ്ങളിൽനിന്നു വരുന്ന തേജോവീചി നമുക്കു കാണാൻ കോടിവൎഷം കഴിയണം! നാം ഇന്നു കാണുന്ന നക്ഷത്രം ഇന്നുള്ളതല്ല. എത്രയോ കൊല്ലം മുമ്പുള്ളതാണ്. അതിൽ നിന്നു വെളിച്ചം പുറപ്പെട്ടിട്ട് അനേകവൎഷശതങ്ങൾ കഴിഞ്ഞിരിക്കുന്നു. ഇതെല്ലാം ചിന്തിക്കുമ്പോൾ ഐൻസ്റ്റീൻെറ സിദ്ധാന്തം ശരിയെന്നു ബോധപ്പെടുന്നു. സ്ഥലകാലങ്ങൾ ഒന്നാകുമ്പോൾ പൂൎവ്വാപരങ്ങളില്ല; 'സൎവ്വം ബ്രഹ്മമയം ജഗൽ' എന്നുവരുമല്ലൊ. നമ്മുടെ മഹാസൂൎയ്യൻ ഒരു ചെറുനക്ഷത്രം. ബഹുകോടിസൂൎയ്യന്മാരാണു നക്ഷത്രങ്ങൾ. കണ്ണുകൊണ്ടു കാണുന്നതിൽ അസംഖ്യം കൂടുതൽ എണ്ണം കുഴൽകണ്ണാടി കൊണ്ടു കാണാം. അഹോ! ലോകത്തിൻെറ മഹത്വം അത്യത്ഭുതംതന്നെ. സർ ജേമ്സ്ജീൻ എന്ന ഗണിതജ്ഞൻ പറയുന്നതു ബ്രഹ്മാണ്ഡം സോപ്പുകുമിളപോലെ വീൎത്തുവരുന്നു എന്നാണ്; നേരേമറിച്ചു സർ ആൎത്തർ എഡിംങ്ടൻ എന്ന ജ്യോതിശാസ്ത്രജ്ഞൻെറ അനുമാനം ബ്രഹ്മാണ്ഡം ക്രമേണ ഉടയുന്നു എന്നാണ്. 'ക്രമേണ'എന്ന വാക്കിന് അനേക ചതുൎയുഗങ്ങളെന്നാണൎത്ഥം. ആരു കണ്ടു വിരാൾസ്വരൂപം!

ക്രിസ്ത്വബ്ദം പത്തൊമ്പതാം ശതകത്തിലാണു നവീനശാസ്ത്രങ്ങൾ തുള്ളിച്ചാടാനാരംഭിച്ചതു്. ആദ്യം പ്രകൃതിശാസ്ത്രവും രസവിജ്ഞാനീയവും പ്രബലപ്പെട്ടു ബാഹ്യലോകശക്തികളേയും പദാൎത്ഥങ്ങളേയും നിയമനം ചെയ്തുതുടങ്ങി. ചിലർ അന്തർലോകത്തെപ്പററി വിചിന്തനംചെയ്തു പ്രാണിശാസ്ത്രത്തെ പുലൎത്തി, മരുന്നുകുത്തിവെച്ചു മനുഷ്യൻെറ പ്രകൃതിക്കു മാററം വരുത്തത്തക്ക മാഹാത്മ്യം അതിനുനേടി. ചിലർ മനശ്ശാസ്ത്രത്തിലേക്കു കടന്നു. മനുഷ്യൻെറ ചിന്തകളും ഉദ്ദേശ്യങ്ങളും ശങ്കകളും വിശ്വാസങ്ങളും അക്കൂട്ടരുടെ വിചിന്തനത്തിനു വിഷയങ്ങളായി. അതിൽനിന്നു മനുഷ്യവൎഗ്ഗത്തെ ഉന്നമിപ്പിക്കാനുള്ള ശാസ്ത്രം (Eugenics) പുറപ്പെട്ടു. മാക്കാൻ, ചാട്ടാൻ മുതലായ സാധു പ്രാണികളെ കീറിയും പറിച്ചും പല പരിഷ്കാര

ങ്ങൾ ചെയ്തു, ദുർഗ്രഹങ്ങളായ പല സംഗതികളും ഇന്നു കണ്ടുപിടിച്ചിരിക്കുന്നു. കേമനായ പാവ്ലാവ് എന്ന റഷ്യൻശാസ്ത്രജ്ഞൻ നായ്ക്കളുടെ നാവിൽ നിന്നു ഒലിക്കുന്ന നീരുകൊണ്ടു, ജന്തുക്കൾക്കു വിഷയജ്ഞാനമുണ്ടാകുന്ന പരാവൃത്തചലനങ്ങൾ (Reflexes) ഉണ്ടെന്നു കണ്ടുപിടിച്ചിരിക്കുന്നു. മനുഷ്യർക്കും പ്രകൃതിനിയന്ത്രണസമർത്ഥങ്ങളായ പരാവൃത്തചലനങ്ങളുണ്ടെന്ന് ആ വിദ്വാൻ സ്ഥാപിച്ചിരിക്കുന്നു.

ഇങ്ങനെ ശാസ്ത്രാഭിവൃദ്ധി നാൾക്കുനാൾ ഏറിവരുന്നുണ്ടു്. പണ്ടത്തെ വാഗ്വാദകോലാഹലം കൊണ്ടല്ല, നിരീക്ഷണപരീക്ഷണാദിമായ പ്രയോഗങ്ങളെക്കൊണ്ടാണു സിദ്ധാന്തങ്ങളെ സ്ഥാപിക്കുന്നതു്. എടുത്തു ചാട്ടത്തിൽ ചിലപ്പോൾ മറിഞ്ഞുവീണു എന്നും വരുമല്ലൊ. അതുപോലെ ചില സിദ്ധാന്തങ്ങളെ മാററേണ്ടിവരുന്നുണ്ടു്. നമുക്കു ഇതുവരെ സിദ്ധിച്ചിട്ടുള്ള അറിവു് ഏററവും തുച്ഛമാണു്. ഓരോന്നും ചുഴിഞ്ഞുനോക്കുന്തോറും അന്തമില്ലാത്ത പെരുപ്പം നാം കാണുന്നു. അതെല്ലാം ഗ്രഹിക്കാൻ അനന്തമായ കാലവും ശക്തിയും വേണം. ആകാംക്ഷചെയ്യാനുള്ള സാമർത്ഥ്യമാണു് ശാസ്ത്രജ്ഞാനാഭിവൃദ്ധിക്കു നിദാനം. ജീവിതരഹസ്യം ഇന്നും ഇരുളടഞ്ഞുതന്നെയിരിക്കുന്നു. ആ അന്ധകാരത്തെ അകററാനുതകുന്ന വെളിച്ചം മനുഷ്യനു ലഭിക്കുമോ ആവോ? അതു കിട്ടിയാൽ മനുഷ്യൻ ദേവനായി.

---

# സമസ്തകേരളസാഹിത്യപരിഷത്തു്

## ദശമസമ്മേളനത്തിലെ അദ്ധ്യക്ഷപ്രസംഗം

(തുടച്ച്)

(വി. കൃഷ്ണൻതമ്പി ബി. എ.)

4. ഇനി ഇന്നത്തെ അതിപ്രധാനപ്രശ്നമായി തീന്നിട്ടുള്ള കേരളസർവ്വകലാശാലയെപ്പററി അല്പം പ്രസ്താവിച്ചുകൊള്ളട്ടെ. യൂണിവേഴ്സിററിക്കു് രണ്ടു പ്രയോജനങ്ങളാണുള്ളതു്. അവ യുവജനങ്ങൾക്കു ലോകയാത്രയ്ക്കുവേണ്ട ബൗദ്ധവും മാനസികവുമായ സംസ്കാരം നല്കുകയും ഓരോ വിഷയത്തിലും നാം സഞ്ചയിച്ചിട്ടുള്ള ജ്ഞാനത്തിനു വളച്ച് സമ്പാ

ദിക്കുകയും ആകുന്നു. യുവജനങ്ങളുടെ സചേതനമായ സംസ്കൃതിയാണല്ലോ കേവലം വിഷയങ്ങളുടെ വളച്ചയേക്കാരം പ്രധാനമായി കരുതേണ്ടതു്. അതിലേയ്ക്കുതന്നെയാണു സർവ്വകലാശാലകരം കൂടുതൽ ധനവ്യയം ചെയ്യുന്നതു്. വിഷയങ്ങരംക്കു് അഭിവൃദ്ധി നൽകുക എന്നതു യൂണിവേഴ്സിററിയുടെ പ്രവൃത്തിപരിപാടിയിൽ ഉരംപ്പെട്ടതാണെങ്കിലും ഒന്നു വേർതിരിഞ്ഞു നില്ക്കുന്ന Research Institute-ൻെറ കൃത്യമാണ്. അതിൽ ബന്ധിക്കുന്നതു ചില പ്രത്യേകരുചികളുള്ള ഏതാനും വിദ്യാർത്ഥികരം മാത്രമാണ്. യൂണിവേഴ്സിററിയുടെ പ്രധാനകൃത്യമായ സംസ്കൃതവിതരണത്തിൽ അതിപ്രധാനമായ ഒരംശമാണു വിദ്യാർത്ഥികളുടെ പരസ്പരസമ്മേളനം. ഉത്തരക്കടലാസുകളുടെ സമ്മേളനം ഇത്തരം സംസ്കൃതിക്കു മതിയാകുന്നതല്ല. വിവിധങ്ങളായ സകല സംസ്കാരങ്ങളിലും ഉരംപ്പെട്ട വിദ്യാർത്ഥികളുടെ സമ്മേളനമായിരിക്കണം വിശ്വഭാരതിയുടെ ആദർശം. അതു സാദ്ധ്യമല്ലെങ്കിലും ഭാരതത്തിൽ തന്നെയുള്ള എല്ലാ അവാന്തരസംസ്കാരങ്ങളിലും ഉരംപ്പെട്ട യുവജനങ്ങളുടെ പരസ്പരസമ്പർക്കം അവശ്യസമ്പാദനീയമാണ്. ദില്ലിയിൽ ഒരു വിശ്വകലാശാലയുണ്ടാകയും ഭാരതത്തിലെ ഓരോ ദേശത്തുനിന്നും തത്തദ്ദേശീയരായ യുവജനങ്ങരംക്കു സൗകര്യപ്രദമായി ആ വിശ്വകലാശാലാസീമയിൽ കാളേജുകരം സ്ഥാപിക്കപ്പെടുകയും ചെയ്യുന്നുവെങ്കിൽ നമ്മുടെ ആദർശത്തിനു് അതു യോജിച്ചിരിക്കും. ഇങ്ങനെ നാലോ, അഞ്ചോ, എട്ടോ കലാശാലകരം ആവശ്യപ്പെട്ടേക്കാം. എന്നാൽ രീതി ഇതായിരിക്കണമെന്നേയുള്ളു. ഇന്നത്തെ കലാശാലകരം പോലെ അവ ഇന്ത്യയെ ഖണ്ഡങ്ങളായി വേർതിരിക്കരുതു്. പരസ്പരം യോജിപ്പിക്കയും ചെയ്യണം. "ആക്സ്ഫോർഡ്" യൂണിവേഴ്സിററിയും "കേംബ്രിഡ്ജ്" യൂണിവേഴ്സിററിയും "ലണ്ടൻ" യൂണിവേഴ്സിററിയും ബ്രിട്ടീഷ്സാമ്രാജ്യത്തെ മൂന്നായി പകിട്ടിട്ടില്ല. കൂടുതൽ യോജിപ്പിച്ചിട്ടേയുള്ളു. ഒരു കേരളീയവിദ്യാർത്ഥിക്കു് ഒരു പഞ്ചാബിവിദ്യാർത്ഥിയോടൊ ബംഗാളിവിദ്യാർത്ഥിയോടൊ അടുത്തു പെരുമാറുവാൻ സാധിച്ചിട്ടുള്ളതു പലപ്പോഴും ഇന്ത്യയിൽവെച്ചല്ല, ഒരു ഇംഗ്ലീഷ്‌യൂണിവേഴ്സിററിയിൽ വെച്ചായിരിക്കും. എല്ലാ വിദ്യാർത്ഥികരംക്കും ഇങ്ങനെ ദൂരസ്ഥിതമായ ഒരു യൂണിവേഴ്സിററിയിൽ ചെന്നു പഠിക്കുവാൻ സാദ്ധ്യമാകുമോ എന്നു ചോദ്യമുണ്ടാകാം. ഓരോ പ്രവിശ്യയിലും ഉപരിവിദ്യാഭ്യാസത്തിനുവേണ്ടി ഇന്നു ചെലവാക്കുന്ന പണംകൊണ്ടു് ഇങ്ങനെ ഒരു യൂണിവേഴ്സിററിയിൽ ഓരോ കാളേജു സ്ഥാപിക്കുവാനും, അവിടെച്ചെന്നു പഠിക്കുവാൻ വിദ്യാർത്ഥികരംക്കു വേണ്ടിവരുന്ന കൂടുതൽ ചെലവുകരം കൊടുപ്പാനും സാധിക്കുന്നതാണ്. അങ്ങനെയാവുമ്പോരം നമ്മുടെ സ്വന്തസംസ്കാരത്തെ പുലർത്തുവാൻ നമുക്കെങ്ങനെ സാധിക്കും എന്നു വേറൊരു ചോദ്യം വരാം. അതിലേക്കു വേണ്ട

ത്ത് ഏററവും വിചക്ഷണങ്ങളും സകല സൗകൎയ്യസംഘടിതങ്ങളുമായ ഗവേഷണശാലകളാണ്, യൂണിവേഴ്സിററിയല്ല. യൂണിവേഴ്സിററിയെ സംബന്ധിച്ചിടത്തോളം ഒരു ഭാരതീയനു മുൻവിവരിച്ച ആദൎശമാണ് ഉണ്ടായിരിക്കേണ്ടതെന്നു വ്യക്തമാക്കുവാൻ വേണ്ടിയാണ് ഇത്രയും പ്രസ്താവിച്ചതു്. എന്നാൽ ഇതു നടപ്പിൽ വരണമെങ്കിൽ ഇൻഡ്യയിൽ ഒരു പൊതുജനാഭിപ്രായം രൂപവൽകൃതമാകാതെ നാം മാത്രം അഗ്രഹിച്ചാൽ പോരെന്നുള്ളതുകൊണ്ടും അങ്ങനെ നടപ്പിൽ വരുന്ന കാലാവധി ക്ലിപ്തമല്ലാത്തതുകൊണ്ടും ആന്ധ്റന്മാരേയുംമററും പോലെ നാമും പ്രത്യേകം ഒരു സൎവ്വകലാശാല സൃഷ്ടിക്കുവാൻ നിർബന്ധിതരായിത്തീൎന്നിരിക്കുന്നു. ഇപ്രകാരം നിർബന്ധിതരാണെന്നു ബോധം വന്നാൽ "ഉടൻതന്നെ ഒരു സർവകലാശാല സ്ഥാപിക്കുവാൻ ഉദ്യമിക്കണം." എന്നൊരു പ്രമേയം കൊണ്ടുവരുന്നതും ന്യായംതന്നെയാണ്. എന്നാൽ എനിക്കൊരു വിനീതമായ അഭിപ്രായമുള്ളതു കേരളസംസ്കാരപോഷണപരമായും ഗവേഷണപരമായും ഒരു "റിസർച്ചു ഇൻസ്റ്റിററ്യൂട്ടും" ഉടൻ സ്ഥാപിക്കുവാനുള്ള ശ്രമം നാം ചെയ്തുതുടങ്ങണമെന്നാണ്. യൂണിവേഴ്സിററിയുടെ ഉദ്ദേശ്യം ഒന്ന്, അതിന്റെ സ്ഥാപനത്തിനു നമ്മിൽ ഒരു കൂട്ടർ ശ്രമിക്കട്ടെ. റിസർച്ചു ഇൻസ്റ്റിററ്യൂട്ടിന്റെ പ്രയോജനം വേറൊന്നാണ്. അതിന്റെ സ്ഥാപനത്തിനു വേണ്ടി പ്രത്യേകിച്ചു വേറൊരു കൂട്ടരും ശ്രമിക്കണം. റിസർച്ചു ഇൻസ്റ്റിററ്യൂട്ട് യൂണിവേഴ്സിററിയുടെ അംഗമാകുന്ന സ്ഥിതിക്കു രണ്ടിനുംകൂടി ഒരുമിച്ചു ശ്രമിച്ചാൽ മതിയാകുമല്ലൊ എന്ന് ഒരു അഭിപ്രായമുണ്ടായേക്കാം. അതിനു സമാധാനം പറയാം. യൂണിവേഴ്സിററി സ്ഥാപിക്കുവാനുള്ള പണി ഇന്നുതന്നെ ആരംഭിച്ചാലും അതു സ്ഥാപിതമാകുവാൻ കുറേ കൊല്ലങ്ങൾ വേണം. ഒരു റിസർച്ച് ഇൻസ്റ്റിററ്യൂട്ട് സ്ഥാപിക്കുവാൻ ഇന്നാരംഭിക്കുന്ന പക്ഷം അടുത്ത നമ്മുടെ സമ്മേളനത്തിനു മുൻപ് അതു് സ്ഥാപിതമാവും. അതിലേക്കു വേണ്ടുന്ന സാമഗ്രികളെല്ലാം കേരളത്തിലെ ഗവൎമ്മേൻറുകളുടെ അധീനതയിൽ ഇന്നു സജ്ജങ്ങളാണ്. സിൽബന്ധികളും തയാറുണ്ട്. കേരളസംസ്കാരത്തിന്റെ വിവിധശാഖകളിൽ ചിരകാലത്തെ സ്ഥിരപ്രയത്നം ചെയ്തിട്ടുള്ള മഹാജനങ്ങൾ ഹൃദയംഗമമായി പങ്കുകൊള്ളുവാനും കാത്തിരിക്കുന്നുണ്ട്. നിൎജ്ജീവങ്ങളായിത്തുടങ്ങിയ കേരളീയകലകളെ സജീവങ്ങളാക്കുവാൻ സദാ പ്രയത്നിച്ചുകൊണ്ടിരിക്കുന്ന വള്ളത്തോളും, ഉൽകൃഷ്ടകാൎയ്യബന്ധത്തിനിടയിലും ഉദ്യോഗകാൎയ്യവ്യഗ്രതയ്ക്കിടയിലും പല ഉത്തമസാഹിത്യാംശങ്ങൾ പ്രസിദ്ധപ്പെടുത്തുവാനും ചരിത്രവിഷയകങ്ങളായ ഗവേഷണങ്ങൾ നടത്തുവാനും സാധിച്ചിട്ടുള്ള ഉള്ളൂരും, അകുണ്ഠമായ പാണ്ഡിത്യംകൊണ്ടും തീക്ഷ്ണമായ ധിഷണകൊണ്ടും ഗവേഷണവിഷയങ്ങളായ പ്രശ്നങ്ങളിൽ വിധിപറയുവാൻ വിചക്ഷണനായ പി. കെ. യും,

സർവ്വോപരി കേരളീയസംസ്കൃതിയെ സംബന്ധിച്ചുള്ള ഏതു വിഷയത്തിലും അവഗാഹവും നിസർഗ്ഗസുന്ദരമായ രാജന്യസൗജന്യവും സമരഞ്ജനമധുരമായ സാഹിത്യഭരണവും ആന്ന അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടും ഇവരോടൊപ്പംതന്നെ പ്രശസ്തിനേടാൻ ഇടയായിട്ടില്ലെങ്കിലും ഏതദ്വിഷയകമായ പ്രണയത്തിലും പ്രയത്നത്തിലും ലേശം പിന്നോക്കമല്ലാത്ത അനവധി സഹൃദയശിരോമണികളും ഈ പന്ഥാവിന് അനുഗ്രഹം നൽകുവാൻ സന്നദ്ധരാണ്. ശാന്തമായി സൈ്വരമായി ഒരിടത്തിരുന്നു പ്രവത്തിച്ചുകൊള്ളുവാൻ അനുവാദവും അവക്കു വേണ്ടുന്ന സുഖസൗകര്യാദികളും ലഭിക്കുമെങ്കിൽ ജീവിതം മുഴുവൻ കൈരളീസേവയിൽ കഴിക്കുവാൻ അത്യാഗ്രഹമുള്ള പലരുമുണ്ടാവും. അതുപോലെതന്നെ ഇത്തരം ഒരഭയസ്ഥാനം ചിരകാലമായി കാംക്ഷിച്ച് പല കൈരളീസന്താനങ്ങളായ കലകളും പോഷണം പ്രതീക്ഷിച്ചു കഴിക്കുന്നു. ഉത്തരഭാരതത്തിൽ സഞ്ജാതങ്ങളാണെങ്കിലും കേരളീയരുടെ കരലാളനയിൽ പുതിയ പ്രസാധനങ്ങൾ സിദ്ധിച്ചിട്ടുള്ളവയും ഇന്നു പ്രായോഗികമായ പ്രയോജനം വളരെയുള്ളവയുമായ രണ്ടു വിശിഷ്ടശാസ്ത്രങ്ങൾ, ജ്യോതിഷവും ആയുർവ്വേദവും ഇതിനെ ശരണീകരിക്കുവാൻ ഒരുങ്ങിക്കാത്തുനില്ക്കുന്നു. ഇങ്ങനെ കേരളസംസ്കാരസർവ്വസ്വത്തിന് സങ്കേതമായ ഒരു സ്ഥാപനത്തിന് നാം ഉടൻ പ്രയത്നിച്ചുതുടങ്ങേണ്ടതാണ്. അതിന്റെ നിർമ്മിതി ക്ഷിപ്രസാദ്ധ്യമാണ്. അങ്ങനെ ബഹുമുഖമായ പ്രവൎത്തനങ്ങൾകൊണ്ടു ഭാവുകഭൂയിഷ്ഠമായ ഒരു ഭാവി ഭാഷാസാഹിത്യത്തെ ഭാസുരമാക്കട്ടെ.

---

# വിദ്യാലയാരോഗ്യം

(മാത്യു എം. കുഴിവേലി & DR. വി. ഒ. സഖറിയ L. M. S.)

ശാരീരികവും, മാനസികവും, സാന്മാൎഗ്ഗികവും ആയ അഭിവൃദ്ധികളാണല്ലൊ വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യം. പരിപുഷ്ടമായ ഒരു ശരീരത്തിൽ പരിപുഷ്ടമായ ഒരു മനസ്സ് നിൎമ്മിക്കണമെങ്കിൽ നിശ്ചയമായും ശാരീരികാരോഗ്യസംബന്ധമായ കാൎയ്യങ്ങളിൽ പ്രമുഖമായ ശ്രദ്ധ പതിക്കാതെ സാധിക്കയില്ല.

ഒരു മനുഷ്യൻെറ ഏററവും കാമ്യമായ അനുഗ്രഹങ്ങളിൽ ഒന്നാണു സമ്പൂൎണ്ണമായ ആരോഗ്യം. വിജ്ഞാനമൊ, ധനമൊ, യശസ്സോ എത്രമാത്രമുണ്ടായിരുന്നാലും ആരോഗ്യമില്ലെങ്കിൽ അവകൊണ്ടു് എന്തുഫലമാണുള്ളതു്? ഇന്നത്തെ ശിശുക്കളാണു നാളത്തെ പൗരന്മാർ. ഇന്നത്തെ വിദ്യാർത്ഥികളാണു നാളത്തെ ലോകം. നാളത്തെ ലോകത്തെ നിൎമ്മിക്കുന്ന ഇന്നത്തെ അദ്ധ്യാപകൻ ശിശുക്കളുടെ ആരോഗ്യത്തിനു പ്രഥമസ്ഥാനം നൽകിയില്ലെങ്കിൽ അശക്തവും ആരോഗ്യഹീനവും ആയ ഒരു ഭാവിലോകമായിരിക്കും സൃഷ്ടിക്കുന്നതു്. അപ്രകാരമുള്ള ഒരു ലോകത്തിൻെറ ഭാവി എത്രയോ അനാശാസ്യമായിരിക്കും?

വിദ്യാലയത്തിൽ ആരോഗ്യത്തിനുള്ള പ്രാമാണ്യം അടുത്തകാലത്തു കുറേയെല്ലാം ജനങ്ങളും ഡിപ്പാർട്ടുമെൻറും മനസ്സിലാക്കിത്തുടങ്ങിയിട്ടുണ്ടെന്നു തോന്നുന്നു. കഴിഞ്ഞ വൎഷത്തിൽ പരീക്ഷണാർത്ഥം ചില താലൂക്കുകളിൽ പുതിയതായി ആരംഭിച്ച മെഡിക്കൽ പരിശോധന ഇതിനു സാക്ഷ്യം വഹിക്കുന്നു. ഈ രീതിയിലും മറേറാതിലും ഉള്ള മെഡിക്കൽ പരിശോധനകൊണ്ടു വിദ്യാലയാരോഗ്യത്തിൻെറ ഉദ്ദേശ്യങ്ങൾ എത്രമാത്രം സാധിക്കാമെന്നു കണ്ടുതന്നെ അറിയണം. ഒന്നോ രണ്ടോ കൊല്ലത്തിൽ ഒരിക്കൽ ഒരു മെഡിക്കൽ ഉദ്യോഗസ്ഥൻ പ്രൈമറിസ്കൂളിലെ വിദ്യാൎത്ഥികളെ ഒന്നു പരിശോധിച്ചതുകൊണ്ടു മാത്രം വിദ്യാലയാരോഗ്യകാൎയ്യങ്ങൾ പൂൎണ്ണമായി സാധിച്ചുകൊള്ളുമെന്നു യാതൊരു അദ്ധ്യാപകനും തെററിദ്ധരിക്കരുതു്. ഒരു മെഡിക്കൽ ഉദ്യോഗസ്ഥനെ നിയമിച്ചിട്ടുള്ളതുകൊണ്ടു വിദ്യാലയാരോഗ്യസംബന്ധമായി ഇനി അദ്ധ്യാപകന്മാൎക്കു യാതൊരു ഉത്തരവാദിത്വവും ചുമതലയും ഇല്ലെന്നു് ഒരിക്കലും വിചാരിക്കാൻ പാടില്ല. വിദ്യാൎത്ഥികളുടെ ആരോഗ്യസംബന്ധമായ പരിപൂൎണ്ണചുമതല ഇപ്പോഴും അദ്ധ്യാപകനിൽത്തന്നെ സ്ഥിതിചെയ്യുന്നു. സ്കൂൾമെഡിക്കൽ ആഫീസർ ഈ കാൎയ്യത്തിൽ അദ്ധ്യാപകൻെറ ഒരു സഹായി മാത്രമെ ആകുന്നുള്ളു.

ശിശുക്കളുടെ ആരോഗ്യസംബന്ധമായ സാമാന്യനിയമങ്ങൾ അറിയുകയും അവയനുസരിച്ചു പ്രവൎത്തിക്കയും ചെയ്യേണ്ടതു സകല അദ്ധ്യാപകന്മാരുടേയും പ്രമുഖകൎത്തവ്യങ്ങളിൽ ഒന്നാകുന്നു.

ശുദ്ധവായു.

ആരോഗ്യസംരക്ഷണത്തിൽ വളരെ പ്രധാനപ്പെട്ട ഒരു കാൎയ്യമാണു ശുദ്ധവായു ശ്വസിക്കയെന്നുള്ളതു്. തരുലതാദികളുൾപ്പെടെയുള്ള സകല ജീവജാലങ്ങൾക്കും അവയുടെ ജീവിതത്തിനും വളൎച്ചയ്ക്കും അത്യാവശ്യമായ ഒരു സാധനമാണു് വായു. കുട്ടികളുടെ ആരോഗ്യവും സുഖവും ഉന്മേഷവും പ്രസരിപ്പും പ്രസന്നതയും എല്ലാം അവർ ശ്വസിക്കുന്ന വായു

വിൻെറ സ്ഥിതിയെ ഏറെക്കുറെ അടിസ്ഥാനമാക്കിയിരിക്കും. നമ്മുടെ ചുററിലും ഉള്ള വായു പലവിധത്തിലുള്ള വാതകങ്ങൾ ചേൎന്നു ഉണ്ടായിട്ടുള്ളതാണ്. അവയിൽ പ്രധാനപ്പെട്ടവ ഓക്സിജൻ, നൈട്രിജൻ, കാർബോണിക് ആസിഡ് ഗാസ് ഇവയാണ്. മനുഷ്യരുടെ ശ്വാസോച്ഛ്വാസ സംബന്ധമായി ഇവയിൽ പ്രാധാന്യമുള്ളതു് ഓക്സിജൻ, കാർബോണിക് ആസിഡ് ഗാസ് ഇവയുമാകുന്നു. വായുവിനെ ഉള്ളിലേയ്ക്കു ശ്വസിക്കുമ്പോൾ ശ്വാസകോശങ്ങൾ പ്രധാനമായി സ്വീകരിക്കുന്നതും, നമ്മുടെ ശരീരം കൂടുതലായി ഉപയോഗിക്കുന്നതും ഓക്സിജൻ അല്ലെങ്കിൽ പ്രാണവായു ആണ്. വൃക്ഷങ്ങളും ചെടികളും ഉള്ളിലേക്കു ശ്വസിക്കുന്നതു കാർബോണിക്ക ആസിഡ് ഗാസാണ്. മനുഷ്യരുടെ ഉള്ളിൽനിന്നു് ഉപയോഗശൂന്യമായി ബഹിഷ്കരിക്കുന്നതും ഈ ഗ്യാസുതന്നെ. അതിനാൽ മനുഷ്യരും ചെടികളും ശ്വാസോച്ഛ്വാസസംബന്ധമായി പരസ്പരം സഹായിക്കുന്നവരാണ് എന്നുള്ള പരമാൎത്ഥം മറക്കരുതു്. അതിനാൽ തരുലതാദികളെ മനുഷ്യവാസയോഗ്യമായ സ്ഥലങ്ങളിൽനിന്നു് ഒരിക്കലും പൂൎണ്ണമായി ഉപേക്ഷിക്കുന്നതു യുക്തമല്ല. വൃക്ഷങ്ങളും ചെടികളും നാട്ടിൻപുറങ്ങളെ അപേക്ഷിച്ചു കുറവുള്ള പട്ടണപ്രദേശങ്ങളിൽ, ഉദ്യാനങ്ങൾ നിൎമ്മിക്കുന്നതു കാഴ്ചയ്ക്കു രമണീയമായിരിക്കുന്നതുപോലെതന്നെ ആരോഗ്യത്തിനും സഹായകമായിരിക്കുന്നതാണ്. പട്ടണങ്ങളിൽ സ്ഥിതിചെയ്യുന്ന എല്ലാ വിദ്യാലയങ്ങളോടും അനുബന്ധിച്ചു് ഓരോ ഉദ്യാനങ്ങൾ ഉണ്ടായിരിക്കേണ്ടതു് അത്യാവശ്യംതന്നെയാണ്.

സ്കൂൾകെട്ടിടത്തിലെ സകല മുറികളിലും യാതൊരു തടസ്സവും കൂടാതെ ശുദ്ധവായു പ്രവേശിക്കുന്നതിനു സൗകൎയ്യമുണ്ടായിരിക്കണം. വാതലുകളും ജനലുകളും തുറന്നിടുന്നതിൽ പ്രത്യേകം നിഷ്കൎഷ എല്ലാ അദ്ധ്യാപകന്മാൎക്കും ഉണ്ടായിരിക്കേണ്ടതാണ്

കുട്ടികളുടെ ആരോഗ്യം ശരിയായി പരിപാലിക്കുന്നതിനു് അവരുടെ ശരീരത്തിൻെറ പ്രധാനഭാഗങ്ങളെ പ്രത്യേകം സൂക്ഷിക്കേണ്ടതാകുന്നു. ഇതിൽ പ്രാമുഖ്യമുള്ളതു ശരീരമാസകലം പൊതിഞ്ഞിരിക്കുന്ന തൊലിക്കാകുന്നു.

### തൊക്ക്

ശരീരത്തിൻെറ ഉള്ളിലുള്ള ഭാഗങ്ങളെ പരിരക്ഷിക്കുന്നതു തൊലിയാണ്. ദേഹത്തിനു് അമിതമായ തണുപ്പോ ആവശ്യാതീതമായ ചൂടൊ ഉണ്ടാകാതെ സൂക്ഷിക്കുന്നതും തൊലിയാണ്. അതിനാൽ തൊക്കിനെ എപ്പോഴും ശുചിയായും കേടു കൂടാതെയും വെച്ചുകൊണ്ടിരിക്കുന്നതു്

ആരോഗ്യസംരക്ഷണത്തിൽ പ്രധാനമായ ഒരു കാര്യമാണ്. കുറഞ്ഞതു് ദിവസത്തിൽ ഒരു പ്രാവശ്യമെങ്കിലും കുളിക്കയും രണ്ടുമൂന്നു പ്രാവശ്യമെങ്കിലും കാലും കൈയും മുഖവും കഴുകുകയും ചെയ്യേണ്ടതാണ്.

നഖങ്ങൾ

വൃത്തിഹീനമായ ചെളിയും രോഗവാഹികളായ അണുക്കളും സുഖമായിരുന്ന് ശരീരത്തിനും ഭക്ഷണമാറ്റമായി ആമാശയത്തിനും, രോഗങ്ങൾ ഉണ്ടാക്കുന്നതിന് സൌകര്യം നൽകുന്ന ഉപാധികളാണ് നമ്മുടെ കൈകാലുകളിലെ നഖങ്ങൾ. നഖങ്ങൾ അവയ്ക്കിടയിലുള്ള ചെളി കളഞ്ഞും, മാസത്തിലൊരിക്കലെങ്കിലും വെട്ടിവൃത്തിയാക്കിയും സൂക്ഷിക്കേണ്ടതാകുന്നു. കാലിലെ തള്ളവിരലിലെ നഖങ്ങൾ വളച്ചുവെട്ടിയാൽ 'കുഴിനഖം' എന്ന സുഖക്കേടുണ്ടാകുന്നതിന് ഇടയുള്ളതിനാൽ അവയെ നേരെ വെട്ടി ശരിപ്പെടുത്തേണ്ട കാര്യം പ്രത്യേകം കുട്ടികളെ മനസ്സിലാക്കണം.

മുടി

ഇതു ശരിയായ എണ്ണ പുരട്ടിയും, കഴുകി മെഴുക്ക് കളഞ്ഞു് ഉണക്കിയും, പതിവായി ചീകിയും വൃത്തിയായി വെയ്ക്കേണ്ടതാണ്.

പല്ല്

ഉമിക്കരികൊണ്ടോ, മാവിലകൊണ്ടോ ബ്രഷുകൊണ്ടോ രാവിലെയും വൈകുന്നേരവും പല്ലു തേച്ചു് വൃത്തിയായി വയ്ക്കേണ്ടതിന്റെ അത്യാവശ്യകത വിദ്യാർത്ഥികളെ പ്രത്യേകം മനസ്സിലാക്കുകയും, ഇക്കാര്യം ശരിയായി നിർവ്വഹിക്കുന്നോ എന്ന് അദ്ധ്യാപകന്മാർ സവിശേഷമായി ശ്രദ്ധിക്കുകയും ചെയ്യേണ്ടതു് അത്യാവശ്യമാകുന്നു. ആണ്ടിലൊരിക്കലെങ്കിലും വിദ്യാർത്ഥികളുടെ പല്ലുകൾ ഒരു ദന്തവൈദ്യനെക്കൊണ്ടു് പരിശോധിപ്പിക്കുന്നതു നല്ലതാണ്.

വസ്ത്രധാരണം

നാട്ടുനടപ്പും മാന്യതയും കൂടാതെ വസ്ത്രധാരണത്തിന് ആരോഗ്യപരമായ ഒരുദ്ദേശ്യവുമുണ്ട്. കാലാവസ്ഥയുടേയും ശീതോഷ്ണസ്ഥിതിയുടേയും പെട്ടെന്നുള്ള വ്യത്യാസങ്ങൾ ശരീരത്തെ ബാധിക്കാതെയിരിക്കുന്നതിന് വസ്ത്രധാരണം ഉപയോഗപ്പെടുന്നു. ഇൻഡ്യയിലെ ശീതോഷ്ണസ്ഥിതിയനുസരിച്ച് കമ്പിളിവസ്ത്രങ്ങളോ പട്ടുവസ്ത്രങ്ങളോ ആവശ്യമില്ല. പഞ്ഞികൊണ്ടു് നെയ്തുണ്ടാക്കുന്ന കട്ടി കുറഞ്ഞ വസ്ത്രങ്ങളാണ് നമുക്ക് യോജിച്ച

ത്. സാധാരണയായി പ്രൈമറിസ്കൂളുകളിലെ വിദ്യാത്ഥികൾ ഒററമുണ്ടു കാരാണെങ്കിലും, സൌകയ്യമുള്ള പക്ഷം ഒരു ഷർട്ട് കൂടി ധരിക്കുന്നതിന്ന് പ്രോത്സാഹിപ്പിക്കുന്നതു കൊള്ളാം. കൈകാലുകളുടേയും ശരീരത്തിന്റെറയും ചലനങ്ങൾക്കു വിഘ്നമുണ്ടാകാത്ത തരത്തിലായിരിക്കണം വസ്ത്രധാരണം. വസ്ത്രം ശുചിയായിരിക്കേണ്ടതു വളരെ പ്രധാനമായ ഒരു കായ്യമാകുന്നു.

### ഭക്ഷണം

കുട്ടികളുടെ ആരോഗ്യത്തെ സംബന്ധിക്കുന്ന അതിപ്രധാനമായ ഒരു കായ്യമാണ് ഭക്ഷണം. ശരീരത്തിന്ന് ആവശ്യമായ ചൂടു സംഭരിക്കുന്നതിന്നും, ജോലി ചെയ്യുന്നതിന്നുള്ള ശക്തി ലഭിക്കുന്നതിന്നും, ക്ഷീണം തീരുന്നതിന്നും എല്ലാം ഭക്ഷണം ആവശ്യമാണ്. എന്തെങ്കിലും തിന്ന് വയറു നിറയ്ക്കുന്നതുകൊണ്ടു മാത്രം ഭക്ഷണത്തിന്റെറ ഉദ്ദേശ്യം സാധിക്കുന്നില്ല. ഓരോ തരം ഭക്ഷണപദാത്ഥത്തിലും പ്രത്യേകം പ്രത്യേകമായ ജീവധാതുക്കൾ (വിററമിൻസ്) ആണ് ഉള്ളതു്. അതിനാൽ ആരോഗ്യത്തിന്ന് ആവശ്യമായ ജീവധാതുക്കൾ അടങ്ങിയ ഭക്ഷണങ്ങൾ ഉപയോഗിക്കുന്ന കായ്യത്തിൽ കുട്ടികൾക്കും മാതാപിതാക്കന്മാർക്കും അദ്ധ്യാപകന്മാർ ശരിയായ ഉപദേശം നൾകണം. ഭക്ഷണത്തിന്നും വിരേചനത്തിന്നും നിശ്ചിതമായ സമയം വെയ്ക്കേണ്ടതു അത്യാവശ്യമാണ്. ഗൃഹത്തിലൊ സ്കൂളിലൊ വെച്ചു കുട്ടികൾ ഉപയോഗിക്കുന്ന വെള്ളം ശുദ്ധമായിരിക്കണം.

### സാംക്രമികരോഗങ്ങൾ

കൊച്ചുകുട്ടികൾ സാംക്രമികരോഗങ്ങൾക്കു വളരെ വേഗത്തിൽ വിധേയരാകുന്നതാണ്. അതിനാൽ ഇക്കായ്യത്തിൽ അദ്ധ്യാപകന്മാർ എത്ര ശ്രദ്ധിച്ചാലും അധികമായിപ്പോകുന്നതല്ല. സാംക്രമികരോഗലക്ഷണങ്ങളുള്ള ഒരു കുട്ടിയേയും ക്ലാസ്സിൽ പ്രവേശിപ്പിക്കരുതു്. നമ്മുടെ നാട്ടിലെ കുട്ടികളുടെ ഇടയിൽ സാമാന്യമായിക്കണ്ടുവരുന്ന രോഗങ്ങളുടെ പ്രാരംഭലക്ഷണങ്ങളും, അവയുടെ പ്രതിവിധികൾ സംബന്ധിച്ചു സാമാന്യതത്വങ്ങളും മനസ്സിലാക്കിയിരിക്കേണ്ടതു സകല അദ്ധ്യാപകന്മാരുടേയും കടമയാകുന്നു. മുണ്ടിനീര്, നിലങ്കാരിച്ചുമ, (വില്ലൻ) മസൂരി, കപ്പിളിത്താൻ, (Chicken pox) ചൊറി, ചിരങ്ങ്, പുഴക്കടി, ചീമ്പക്കണ്ണ് (Sore eye) ഇവയാകുന്നു നമ്മുടെ കുട്ടികളുടെ പ്രധാന പകർച്ചവ്യാധികൾ. പുഴപ്പല്ലും, വയററുവേദനയും, മൂക്കൊലിപ്പും, ചെവിപഴുപ്പും വലിയ പകർച്ചവ്യാധികളല്ലെന്നിരുന്നാലും ഗൌരവതരമായ സുഖക്കേടുകൾ തന്നെയാണ്. മൂ

ക്കിലും തൊണ്ടയിലും ദശ വളരുക (Adenoids & tonsils) എന്ന രോഗങ്ങളും കുട്ടികളിൽ ധാരാളം കണ്ടുവരുന്നുണ്ട്. കുട്ടികളിൽ ഏതെങ്കിലും സുഖക്കേടിൻെറ ലക്ഷണങ്ങൾ കണ്ടുകഴിഞ്ഞാൽ ഉടൻതന്നെ അവരെ ക്ലാസിൽനിന്നു മാററുകയും രക്ഷാകർത്താക്കളെ അറിയിച്ചു വൈദ്യസഹായത്തിന് ഏർപ്പാടു ചെയ്കയും ചെയ്യേണ്ടതാണ്.

## പ്രഥമശുശ്രൂഷ

വിദ്യാലയത്തിൽവെച്ചു കുട്ടികൾ ഓടിച്ചാടി നടക്കയും, കളിക്കയും മററും ചെയ്യുന്നതുകൊണ്ടു പല അപകടങ്ങളും, സുഖക്കേടുകളും പെട്ടെന്നുണ്ടാകാൻ ഇടയുണ്ട്. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ ഒരു ഡോക്ടരുടെ സഹായം ലഭിക്കുന്നതിനു മുൻപായി അദ്ധ്യാപകന്മാർ പല പ്രഥമശുശ്രൂഷാവിധികളും ചെയ്യാൻ സാധിക്കുന്നതാണ്. ഡോക്ടർ വരുന്നതിനു മുമ്പിൽ ചെയ്യേണ്ടതായ പല നിസ്സാരകാര്യങ്ങളും ചെയ്യാത്തതുകൊണ്ടു പലപ്പോഴും വലിയ അത്യാഹിതങ്ങൾക്കിടയാകുന്നതാണ്. അതിനാൽ പ്രഥമശുശ്രൂഷാരീതികൾ എല്ലാവരും അറിഞ്ഞിരിക്കേണ്ടതും, വിശിഷ്യ, അദ്ധ്യാപകന്മാർ നന്നായി പഠിച്ചിരിക്കേണ്ടതുമാണ്.

## രക്തസ്രാവം

എന്തെങ്കിലും മുറിവിൽനിന്നു രക്തം അധികമായി പ്രവഹിക്കുന്നപക്ഷം ആ മുറിവ് അമർത്തിപ്പിടിക്കയൊ, മുറിവിൻെറ മുകൾഭാഗം ശക്തിയായി അമർത്തിപ്പിടിക്കയൊ ചെയ്യുന്നതു കൊള്ളാം. കൈകാലുകളിൽ എവിടെയെങ്കിലും സാരമായ മുറിവുപററി ശക്തിയായ രക്തപ്രവാഹം ഉണ്ടാകുന്നപക്ഷം മുറിവിനു കുറെ മുകൾഭാഗത്തുവെച്ചു പോക്കററുതുവാലയൊ, തോർത്തോ കെട്ടുകയും, അതു ബലമായി മുറുകുന്നതിനുവേണ്ടി ഒരു ബലമുള്ള കമ്പ് എന്തെങ്കിലും തുവാലയ്ക്കിടയിൽക്കൂടി തിരുകി പിരിച്ചു മുറുക്കയും ചെയ്യേണ്ടതാണ്. അധികനേരം മുറുക്കിവെച്ചുകൊണ്ടിരിക്കാതെ പ്രത്യേകം സൂക്ഷിക്കണം. സൌകര്യമുണ്ടെങ്കിൽ മുറിപ്പെട്ട ഭാഗം ദേഹത്തിൻെറ മററു ഭാഗങ്ങളേക്കാൾ ഉയർത്തിപ്പിടിക്കുന്നതും നന്നാണ്.

ഓടിച്ചാടി നടക്കുമ്പോൾ വീഴുന്നതുകൊണ്ടു ചെവിയിൽക്കൂടെ രക്തം വരികയൊ, ബോധക്കേടുണ്ടാകുകയൊ ചെയ്താൽ തലയ്ക്കു സാരമായ ക്ഷേമം തട്ടിയിട്ടുണ്ടെന്നു വിചാരിക്കണം. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ രോഗിയെ നിവൃത്തിയുണ്ടെങ്കിൽ അനക്കരുത്. ഡോക്ടർ വരുന്നതുവരെ പച്ചവെള്ളം തലയിൽ ഒഴിക്കുകയൊ, മഞ്ഞുകട്ടി കിട്ടുമെങ്കിൽ അതു തലയിൽ വെച്ചുകൊണ്ടിരിക്കയൊ ചെയ്യുന്നതു കൊള്ളാം.

ബോധക്കേട്

ബോധക്കേടുണ്ടാകുന്നതു ശിരസ്സിൽ രക്തം കുറയുമ്പോഴാണ്. മുഖം മിക്കവാറും വിളറിയും ഇരിക്കും. കാപ്പിയൊ മററു ചൂടുള്ള സാധനങ്ങളൊ, ഉള്ളിൽ കൊടുക്കാൻ സൗകര്യമുണ്ടെങ്കിൽ അപ്രകാരം ചെയ്യുന്നതു കൊള്ളാം. തല ഉയർത്തിപ്പിടിക്കുന്നതും നല്ലതാണ്. നാക്കു കടിക്കുന്നപക്ഷം അതിന് എന്തെങ്കിലും പ്രതിവിധി ചെയ്യണം.

മുറിവുകളും ഉരസലുകളും

ഉരച്ചിലൊ മുറിവൊ ഉണ്ടായാൽ വൃത്തിയായി ഉടനെ ബോറാസിക് ആസിഡ് കലക്കിയ വെള്ളംകൊണ്ടു കഴുകി ആ വെള്ളത്തിൽ നനച്ച ഒരു തുണികൊണ്ടു കെട്ടുക. ഐഡിൻ ഉപയോഗിക്കുന്നതും കൊള്ളാം.

കുളവി, തേനീച്ച, തേൾ, പഴുതാര മുതലായവയിൽനിന്നുള്ള ഉപദ്രവങ്ങൾ സാധാരണയായി കുട്ടികൾക്കാണ് അധികവും ഉണ്ടാകുന്നതു്. അതിനുള്ള സാധാരണ പ്രതിവിധികളും, ചികിത്സകളും അദ്ധ്യാപകന്മാർ പഠിച്ചിരിക്കേണ്ടതാണ്.

# പ്രാഥമികവിദ്യാഭ്യാസം

(ആർ. ഈശ്വരപിള്ള ബി. എ.)

ഇന്നു കാളേജ് വിദ്യാഭ്യാസം ഒഴിച്ചാൽ നമ്മുടെ വിദ്യാഭ്യാസം മൂന്നു തരമായി വിഭജിക്കാം. (1) പ്രാഥമികവിദ്യാഭ്യാസം, (2) മദ്ധ്യമവിദ്യാഭ്യാസം, (3) ഉയർന്നതരം വിദ്യാഭ്യാസം. എന്തിനെ അടിസ്ഥാനപ്പെടുത്തിയാണ് ഇങ്ങനെ വിഭജിച്ചിരിക്കുന്നതെന്ന് ആലോചിക്കേണ്ടതാണ്. മിക്കവാറും അദ്ധ്യേതാക്കളുടെ പ്രായത്തേയും അവരുടെ ബുദ്ധിയുടെ വളർച്ചയേയും ആസ്പദമാക്കിയാണ് ഇങ്ങനെ ഒരു വിഭജനം ചെയ്തിട്ടുള്ളതെന്നും വിചാരിക്കാം. ഓരോതരം വിദ്യാഭ്യാസത്തിനും നമുക്കിന്ന് ഓരോതരം വിദ്യാലയങ്ങളുമുണ്ട്. എന്നാൽ പ്രാഥമികവിദ്യാഭ്യാസത്തെക്കുറിച്ച് മാത്രമാണ് ഇവിടെ ചിലതെല്ലാം പറയാമെന്നു വിചാരിക്കുന്നതു്. അതാണു ജനങ്ങളിൽ അധികംപേർക്കും സാധിക്കാവുന്നതും അവശ്യം വേണ്ടിയിരിക്കു

ന്നതും. മേല്പോട്ടുചെല്ലുന്തോറും അധ്യേതാക്കൾ കുറഞ്ഞതാണെന്നല്ലോ കാണുന്നതു്. ഇന്നു് "സാക്ഷരത്വം" സാർവ്വത്രികമാക്കാനാണല്ലോ എല്ലാ രാജ്യക്കാരും ശ്രമിക്കുന്നതു്. എന്നാൽ നാമമാത്രമായ "സാക്ഷരത്വ"ത്തിന്റെ സമ്പാദനംകൊണ്ടു ഗണ്യമായ പ്രയോജനം വല്ലതുമുണ്ടോ എന്നുള്ളതു ചിന്തനീയമാണു്. അതിനു പക്ഷേ ഇന്നൊരു രാഷ്ട്രീയവിലയുണ്ടായിരിക്കാം. മാനസികമോ, സാമ്പത്തികമോ ആയ വില വളരെ തുച്ഛമാണെന്നു വേണം പറവാൻ. പ്രാഥമികവിദ്യാഭ്യാസം കഴിഞ്ഞു വിദ്യാഭ്യാസം നിറുത്തുന്നവർക്കു് (ഇവരാണു് അധികംപേരും) ഇന്നത്തെ തരത്തിലുള്ള പ്രാരംഭവിദ്യാഭ്യാസം അധികം ഉപയുക്തമായിത്തീരുന്നില്ല. എന്നുതന്നെയുമല്ല, അല്പകാലാനന്തരം അവർ നിരക്ഷരത്വത്തിലേക്കു് അധഃപതിക്കുവാനും ഇടയാകും. ഇങ്ങനെ അവർ വിദ്യാലയത്തിൽ നയിക്കുന്നകാലം കേവലം വന്ധ്യമായി ഭവിക്കുന്നു. ജീവിതത്തിന്റെ ഈ വിലയേറിയ ഘട്ടം ഇങ്ങനെ വിഫലമാകുന്നതു് ഒട്ടും ആശാസ്യമല്ലെന്നു പറയേണ്ടതില്ലല്ലോ. ജ്ഞാനം ഗ്രഹിക്കുന്നതിനു് ഉത്സുകവും ഉപയുക്തവുമായിരിക്കുന്ന ജീവിതഘട്ടത്തെ സശ്രദ്ധം ഉപയോഗപ്പെടുത്തേണ്ടതത്യാവശ്യമാണല്ലോ. ഇന്നത്തെ പ്രാഥമികവിദ്യാഭ്യാസകാലം നാലുകൊല്ലമാണു്. അതു് എട്ടോ, ഒൻപതോ വയസ്സിൽ നിന്നും പോകുന്നു. ധാരണാശക്തിയും ഗ്രഹണശക്തിയും ഇപ്പോഴാണു് അങ്കുരിച്ചുതുടങ്ങുന്നതു്. അപ്പോൾ വിദ്യാഭ്യാസവും നിന്നു. അവയ്ക്കു് രണ്ടിനും അല്പം വളർച്ച ലഭിച്ചില്ലാതെ അവ അവയുടെ കൃത്യം നിർവ്വഹിക്കുന്നതിനു സമർത്ഥങ്ങളാകയില്ല. എന്നാൽ ഇന്നത്തെ പ്രാഥമികവിദ്യാഭ്യാസം ഈ വിലയേറിയതും ഫലമേകിത്തുടങ്ങുന്നതുമായ ഘട്ടത്തിലാണു നിന്നു പോകുന്നതു്. ധാരണാശക്തിയുടെ ഇളപ്പംകൊണ്ടു പഠിച്ചതു് ഓർമ്മയിൽ നില്ക്കാതേയും ഗ്രഹണശക്തിയുടെ അവ്യക്തതകൊണ്ടു വിവേചനജ്ഞാനം ഇല്ലാതേയും, ഉത്ഭവിച്ചുതുടങ്ങിയിരിക്കുന്ന ജിജ്ഞാസകൾക്കു തീക്ഷ്ണത ലഭിക്കാതേയും അഭിരുചികൾ ഒന്നുംതന്നെ രൂപവൽക്കരിക്കപ്പെടാതേയും ഇരിക്കുന്ന അവസരത്തിൽ വിദ്യാഭ്യാസം നിറുത്തുന്നതു് ഒട്ടുംതന്നെ ആശാസ്യമായിരിക്കയില്ല. നമ്മുടെ നാട്ടിൽ നൂററിനു് തൊണ്ണൂറും ഈ ഘട്ടത്തിൽ വിദ്യാലയം വിടുന്നവരാണെന്നുള്ളതും ഓർമ്മിക്കേണ്ട സംഗതിയാണു്. പ്രാഥമികവിദ്യാഭ്യാസം നൽകുന്നതിന്റെ ഉദ്ദേശ്യം കേവലം നാമമാത്രവും താല്ക്കാലികവുമായ "സാക്ഷരത്വം" മാത്രമല്ലല്ലോ. അവർക്കു പ്രായോഗികജീവിതരംഗത്തിൽ സാമാന്യേന എങ്കിലും ചില ഒഴിച്ചുകൂടാൻ പാടില്ലാത്ത കാര്യങ്ങൾ നിർവ്വഹിക്കുന്നതിനും—സൌകര്യം ഉണ്ടെങ്കിൽ തങ്ങളുടെ ജ്ഞാനപരിധിയേയും പ്രവൃത്തിസാമർത്ഥ്യത്തേയും അല്പം വിപുലമാക്കുന്നതിനും വല്ല അഭിരുചിയും ഉള്ളവർക്കു് ആ വഴിക്കു തിരിഞ്ഞു പരിശീലനം സമ്പാദി

കുന്നതിനും—പാരമ്പര്യതൊഴിലുകാർക്ക് അവരുടെ തൊഴിലിനെ പരിഷ്കൃതരീതിയിൽ ചെയ്യുന്നതിനും പൌരകൃത്യത്തിൽ അല്പാല്പമായെങ്കിലും പങ്കുകൊള്ളുന്നതിനും—മറേറതെങ്കിലും ഉപജീവനമാർഗ്ഗം തേടുന്നതിനും—മററും ശക്തിയും സൌകര്യവും നല്കുന്നതിന് അല്പമെങ്കിലും ഉപയുക്തമായിരിക്കണമെന്നാണെന്നു തോന്നുന്നു പ്രാഥമികവിദ്യാഭ്യാസത്തിൻെറ സാമാന്യമായ ഉദ്ദേശ്യം. ഇങ്ങനെയാണെങ്കിൽ ഇവയ്ക്കു ഒരു ഉറപ്പായ അടിസ്ഥാനമായിരിക്കത്തക്കവണ്ണം പ്രാഥമികവിദ്യാഭ്യാസത്തെ രൂപവല്ക്കരിക്കണം.

ഇന്നു വിദ്യാഭ്യാസത്തിൻെറ വിവിധഘട്ടങ്ങളേയും ഉപഘട്ടങ്ങളേയും പററി കഠിനമായ വിമർശനവും മൌലികങ്ങളായ മാററങ്ങളും പലതരം പരീക്ഷണങ്ങളും നടന്നുകൊണ്ടിരിക്കുന്ന കാലമാണ്. ഇന്നു "വിദ്യാഭ്യാസം" ഒരു ലോകപ്രശ്നമായിട്ടാണിരിക്കുന്നതു്. ഇതിൽ അഭന്തഭേദ്യങ്ങളായി പല അംശങ്ങളും ഇല്ലെന്നില്ല. എന്നാൽ ഏതുരാജ്യത്തിലും, ഭാരതത്തിൽ പ്രത്യേകിച്ചും ഭൂരിപക്ഷം ജനങ്ങളെ സംബന്ധിക്കുന്നതും തന്മൂലം രാജ്യശ്രേയസ്സിനേയും നന്മയേയും പരോക്ഷമായെങ്കിലും അവസാനത്തിൽ സ്പർശിക്കുന്നതും പ്രാഥമികവിദ്യാഭ്യാസമാണെന്നുള്ളതിനു തക്കമില്ല. നാം കാളേജ് വിദ്യാഭ്യാസത്തിനു ഒട്ടുരേയും ക്ഷണിക്കേണ്ട ആവശ്യമില്ല. എന്നാൽ പ്രാഥമികവിദ്യാഭ്യാസത്തിനു ക്ഷണിക്കയല്ല, നിർബന്ധിക്കകൂടി ചെയ്യേണ്ടിയിരിക്കുന്നു അത്ര അപരിഹാര്യമായിട്ടുള്ളതാണ് അതിൻെറ ആവശ്യം. അത്ര ദോഷകരമാണ് അതിൻെറ അഭാവം. പ്രാഥമികവിദ്യാഭ്യാസം പല രാജ്യങ്ങളിലും നിർബന്ധിതവുമാണ്.

ഇതുകൊണ്ടു പ്രാഥമികവിദ്യാഭ്യാസം സാർവ്വത്രികമാക്കുന്നതിനും പുറമേ അതിനെ കൂടുതൽ കാര്യക്ഷമമാക്കുന്നതും ഒഴിച്ചുകൂടാത്ത ഒരു കർത്തവ്യമാണ്. ഈ ഘട്ടത്തിൽ വിദ്യാലയം വിട്ടുപോകുന്നവർക്ക് ഒരു സുസ്ഥിരവും ഭാവിയിൽ ഉപകരിക്കത്തക്കതും കാലക്രമത്തിൽ തേഞ്ഞുമാഞ്ഞുപോകാത്തതും സൌകര്യമുണ്ടെങ്കിൽ വർദ്ധിപ്പിക്കാവുന്നതുമായ ഒരു മാനസികസമ്പത്തും ശക്തിയും ഉണ്ടായിരിക്കേണ്ടതാണ്. സാഹിത്യപരമായ വിദ്യാഭ്യാസമല്ല ഇവർക്കാവശ്യം. ദൈനംദിനജീവിതത്തിൽ ഉപയോഗപ്പെടുന്ന പ്രായോഗികജ്ഞാനശേഖരമാണു വേണ്ടതു്.

അതുകൊണ്ടു പ്രാഥമികവിദ്യാഭ്യാസരീതിയിൽ ചില മാററങ്ങളും ആവശ്യമാണ്. പാഠപദ്ധതി സശ്രദ്ധം പരിഷ്കരിക്കണം. പരപ്പല്ലാ, അഗാധതയാണ് ആവശ്യം. പ്രയോജനത്തെയാണു മുഖ്യമായി ഗണിക്കേണ്ടതു്. ഓരോ ക്ലാസിലും സുസ്ഥിരമായ അടിസ്ഥാനം ഉറപ്പിക്കുന്നതിൽ പ്രത്യേകം ശ്രദ്ധിക്കണം. വിദ്യാർത്ഥികളെ പിന്നിൽനിന്നും മുമ്പോട്ടുതള്ളുകയല്ല വേണ്ടതു്. മുന്നിൽനിന്നും മുമ്പോട്ടു നയിക്കേണ്ടതാണ്. ഈപ്പ്രാരം

പ്രാഥമികവിദ്യാഭ്യാസത്തിനു നിശ്ചയിച്ചിട്ടുള്ള കാലം നാലുകൊല്ലമാണു്. ഇതു തീരെ മതിയാകുന്നില്ല. കുട്ടികളുടെ മാനസികശക്തികൾ അങ്കുരിച്ചു കഴിയുന്ന അവസരത്തിൽ അവരെ വിട്ടുതൽചെയ്യുന്നതു യുക്തമല്ല. അവയ്ക്കു സ്വയമായി പോഷകാംശം ഗ്രഹിക്കാനുള്ള ശക്തിയെ ദൃഢീകരിക്കേണ്ടതത്യാവശ്യമാണു്. അവിടത്തെ അദ്ധ്യയനകാലം ചുരുങ്ങിയതു് അഞ്ചുകൊല്ലമാക്കണം. ഇതു സ്റ്റാഥാം കമ്മററിയുടെ ശുപാശ്കളിൽ ഒന്നാണു്. വ്യയഭയംകൊണ്ടോ എന്തോ അതു് ഇതേവരെ ചിന്താവിഷയമായിട്ടില്ലെന്നു തോന്നുന്നു. അഞ്ചുവഷംവേണമെന്നു പറഞ്ഞതുകൊണ്ടു് അഞ്ചാംക്ലാസ് വേണമെന്നില്ല. നാലാംക്ലാസിലെ അദ്ധ്യയനകാലം രണ്ടുകൊല്ലമാക്കിയാൽ മതി. നാലാംക്ലാസിൽ ജൂനിയർ, എന്നും, സീനിയർ എന്നും രണ്ടു വിഭാഗങ്ങൾ ഉണ്ടായിരിക്കണം. ഇപ്രകാരമായാൽ മദ്ധ്യമവിദ്യാലയങ്ങളിലെ ക്ലാസുകൾ കുറയ്ക്കേണ്ട ആവശ്യം നേരിടുകയില്ല. എന്തെന്നേയുമല്ല, അഞ്ചും, ആറും, ഏഴും ക്ലാസുകളിലെ ജ്ഞാനപരമായ മാനദണ്ഡം (Standard) ഇന്നത്തേക്കാൾ ഉയരുകയും ഏഴാംക്ലാസിലെ ഇന്നത്തെ പരീക്ഷ്യന്മാക്കു് ഒരുവിധം ഉറച്ച ജ്ഞാനസമ്പത്തു് ഉണ്ടായിരിക്കുകയും ചെയ്യും. ഇന്നത്തേപ്പോലെ നൂററിനു് എഴുപതു തോൽവി ഉണ്ടാകുന്നതുമല്ല. വൃഥാ ഉള്ള ധനവ്യയത്തിനേയും കാലവ്യയത്തിനേയും ഒഴിക്കാവുന്നതുമാണു്. ഇന്നത്തെ ക്രമാതീതമായ പരാജയത്തിൻെറ പ്രധാനകാരണം പഠിപ്പിൻേറയും പരീക്ഷയുടേയും രീതികൾ തമ്മിലുള്ള വലുതായ അന്തരമാണു്. ഈ അനാശാസ്യമായ സ്ഥിതി ഇനിയും നീണ്ടുനില്ക്കുവാൻ അനുവദിക്കത്തക്കതാണെന്നു തോന്നുന്നില്ല. അതിനുള്ള പ്രതിവിധി പ്രാഥമികവിദ്യാഭ്യാസരീതിയെ യഥാവിധി പരിഷ്കരിക്കയാണു്. നാട്ടുഭാഷാവിദ്യാഭ്യാസത്തിനുള്ള വിലകുറവും പരിഹരിക്കപ്പെടും. വിദൂരമായ ചക്രവാളത്തിൽ ഉദയപ്രായമായിരിക്കുന്ന നാട്ടുഭാഷാസവ്കലാശാലയുടെ ആവിർഭാവത്തിനേയും ഇതു ത്വരിതപ്പെടുത്തുന്നതിനും പക്ഷേ സഹായിച്ചേക്കാം. ഇതൊന്നുമില്ലെങ്കിലും പ്രാഥമികവിദ്യാഭ്യാസപരിഷ്കാരം അത്യാവശ്യം തന്നെയാണു്. ഇതിൻെറ അവസാനത്തിൽ പഠിത്തം നിറുത്തുന്നവരുടെ ഗുണത്തിനു് ഇതു ഇന്നു കൂടിയേ തീരുവെന്നാണിരിക്കുന്നതു്. ഇവരാണു് ഇന്നു ഭൂരിപക്ഷം വിദ്യാർത്ഥികളും—നാളെ ഭൂരിപക്ഷം ചില്ലറ തൊഴിലാളികളും, കഷ്കന്മാരും, വ്യവസായികളും മററുമായി തീരുന്നവർ. സക്കാർജീവനങ്ങളും മററും അഭ്യസ്തവിദ്യന്മാർ കൊണ്ടുപോകുന്നു. ഇവക്കു് അലഠാനം മാത്രമേ ശേഷിക്കുന്നുള്ളു, ഇവരുടെ ക്ഷേമമാണു യഥാർത്ഥജനക്ഷേമം എന്നു പറയാവുന്നതു്.

അല്പം വ്യയഹേതുകമായിരുന്നാലും പ്രാഥമികവിദ്യാഭ്യാസം പരിഷ്കരിക്കേണ്ടതത്യാവശ്യം തന്നെ. അതു മേൽപറഞ്ഞ വിധത്തിലായാൽ

മതിയാകുമെന്നുതോന്നുന്നു. ഇങ്ങനെ ചെയ്യുന്നതിനു് ഇന്നത്തെ നാട്ടുഭാഷാവിദ്യാലയപാഠപദ്ധതിയിൽ ചില മാററങ്ങൾ ചെയ്യേണ്ടതായി വരും. വിദ്യാലയങ്ങളിൽ തൊഴിൽപരമായ അഭ്യസനത്തിനും ഏർപ്പാടു ചെയ്യുന്നുണ്ടെങ്കിൽ അതു പ്രാഥമികഘട്ടം കഴിഞ്ഞിട്ടാണു് വേണ്ടതു്. ഇതൊക്കെയും പക്ഷെ അല്പം വ്യയഹേതുകമായിരിക്കാം. എന്നാൽ വിദ്യാഭ്യാസവിഷയത്തിൽ ചെയ്യുന്ന വ്യയം കേവലം വ്യയമല്ല. അതു് ഒരു ധനനിക്ഷേപമാണു്. അതിൻെറ ഫലിശ ജനക്ഷേമരൂപത്തിൽ നമുക്കു മടക്കിക്കിട്ടുന്നു.

പ്രാഥമികവിദ്യാഭ്യാസത്തെപ്പററി അല്പം ചിലതു് ഇവിടെ പറഞ്ഞുവെന്നേയുള്ളു. ഇനിയും പലതും പറയാനുണ്ടു്. എന്നാൽ തല്ക്കാലം വേണ്ടതു മാത്രമെ ഇവിടെ പ്രസ്താവിച്ചിട്ടൊള്ളു. അടിസ്ഥാനം ഉറച്ചല്ലാതെ അതിന്മേൽ സ്ഥാപിക്കുന്ന കെട്ടിടത്തിനു് ഉറപ്പുണ്ടാകയില്ലല്ലോ. അതുകൊണ്ടു പ്രാഥമികവിദ്യാഭ്യാസപരിഷ്കാരം നാട്ടുഭാഷാവിദ്യാഭ്യാസപരിഷ്കാരത്തിൻെറ പ്രാരംഭഘട്ടമായി ആദ്യംതന്നെ നിർവ്വഹിക്കേണ്ടതത്യാവശ്യമാണു്. പ്രാഥമികഘട്ടത്തിൽ വിദ്യാഭ്യാസം നിറുത്തി വല്ല തൊഴിലിലും അവലംബിക്കുന്നവൎക്കും അല്ലാത്തവൎക്കും നല്ലപോലെ അനക്ഷരം കൂടാതെ എഴുതുന്നതിനും പത്രങ്ങളോ പുസ്തകങ്ങളോ വായിക്കുന്നതിനും ആവഴിക്കു് തങ്ങളുടെ ജ്ഞാനം വൎദ്ധിപ്പിക്കുന്നതിനും, പകൎപ്പെഴുത്തു്, ആധാരമെഴുത്തു് മുതലായവചെയ്തു് ഉപജീവനോപായം സമ്പാദിക്കുന്നതിനും, കച്ചവടക്കണക്കും മററും എഴുതുന്നതിനും ശേഷി ഉണ്ടായിരിക്കണമെങ്കിൽ പ്രാഥമികവിദ്യാഭ്യാസം ഇന്നത്തേക്കാൾ കാൎയ്യക്ഷമമാകേണ്ടിയിരിക്കുന്നു. വാസനയുള്ളവൎക്കു സാഹിത്യത്തെ അല്പമെങ്കിലും ആസ്വദിക്കാനും ഇത്രയും കൂടാതെ കഴികയില്ല. അക്ഷരജ്ഞാനമാണു വിജ്ഞാനഭണ്ഡാരത്തിൻെറ വാതൽ തുറക്കുന്നതിനുള്ള ഉൽഘാടകം. ആ ഉപകരണം യഥാൎത്ഥമായ പ്രാഥമികവിദ്യാഭ്യാസം മാത്രമേ നൽകുകയുള്ളു. അഭ്യസ്തവിദ്യന്മാരല്ല—ജനസാമാന്യമാണു്—ഒരു രാജ്യത്തിൻെറ നട്ടെല്ലായി സ്ഥിതിചെയ്യുന്നതു്. അതുകൊണ്ടു് അവരുടെ കാൎയ്യമാണു് നമ്മുടെ പ്രഥമചിന്തയെ അൎഹിക്കുന്നതു്. വെള്ളം കോരുന്നവനും, വിറകു വെട്ടുന്നവനും, ഭാരം വഹിക്കുന്നവനും, കലപ്പ പിടിക്കുന്നവനുമാണു യഥാൎത്ഥജനസേവനം ചെയ്യുന്നതു്. വിദ്യാഭ്യാസവിഷയത്തിൽ നമുക്കു് അവരെ വിസ്മരിക്കാൻ പാടുണ്ടോ? ഈ വിഷയത്തിൽ അധികൃതന്മാർപ്രത്യേകം ശ്രദ്ധിക്കുമെന്നു വിശ്വസിക്കുന്നു.



# പുരാണകഥകളുടെ നവീനപ്രതിപാദനം

## I

(എൻ. കുഞ്ഞുരാമൻപിള്ള എം. എ., ബി. എൽ)

ഭാരതീയസാഹിത്യങ്ങൾക്കെല്ലാം അടിസ്ഥാനമായിരുന്നിട്ടുള്ളതു് പുരാണേതിഹാസങ്ങളാണ്. രാമായണമഹാഭാരതാദി മഹാഗ്രന്ഥങ്ങളാണു പ്രധാനമായി നാട്ടുഭാഷാസാഹിത്യങ്ങളെ പോഷിപ്പിക്കാൻ കവികൾ അധികവും ആശ്രയിച്ചിട്ടുള്ളതു്. നമ്മുടെ സാഹിത്യത്തിലും, കുറത്തിപ്പാട്ടു്, ബ്രാഹ്മണിപ്പാട്ടു്, തിരുവാതിരപ്പാട്ടു്, പാന, കഥകളി, കിളിപ്പാട്ടു്, തുള്ളൽപ്പാട്ടു്, വള്ളപ്പാട്ടു് എന്നിങ്ങനെ ഓരോ കാലത്തുണ്ടായിട്ടുള്ള ഓരോ പ്രസ്ഥാനത്തിലും പ്രധാനമായ കഥാവിഷയം പുരാണേതിഹാസങ്ങളിൽ അടങ്ങിട്ടുള്ള എന്തെങ്കിലും ഒന്നായിരിക്കും. പരപ്പേറിയ ദൃശ്യത്തിലെ ഒരു ചെറിയ ഭാഗം എടുത്തു സ്ഥൂലിപ്പിച്ചുകാണിക്കുന്ന ചിത്രകാരനേപ്പോലെ ദീർഘമായ പുരാണകഥയിലെ ഒരു ഭാഗം പ്രത്യേകം എടുത്തു പുഷ്ടിപ്പെടുത്തുകയാണു കവികൾ ചെയ്യാറുള്ളതു്. ഒളിഞ്ഞുകിടക്കുന്ന ഏതെങ്കിലും തത്വത്തെ വെളിപ്പെടുത്തുകയൊ, പ്രാധാന്യം കുറവെന്നു കാണുന്നിടത്തു ഊന്നി ശ്രദ്ധ പതിപ്പിക്കയൊ, ചമൽക്കാരം കുറവെന്നു തോന്നുന്ന ഭാഗത്തു മനോധർമ്മം ചേർത്തു രസപരിപുഷ്ടി വരുത്തുകയൊ ഏതെങ്കിലും ഒന്നായിരിക്കും കവികളുടെ ഉദ്ദേശ്യം. കുചേലന്റെ കഥയ്ക്കു രാമപുരത്തു വാര്യരുടേയും, കല്യാണസൗഗന്ധികം, സഭാപ്രവേശം തുടങ്ങിയവയ്ക്കു കുഞ്ചൻനമ്പ്യാരുടേയും പ്രതിപാദനംകൊണ്ടു സിദ്ധിച്ച മെച്ചവും പ്രചാരവും എത്രമാത്രമുണ്ടെന്നു ചിന്തിച്ചാൽ ഇതു വ്യക്തമാകുന്നതാണ്.

എന്നാൽ ഈ അടുത്തകാലത്തു് നമ്മുടെ പല സാഹിത്യകാരന്മാരും സമുദായപരിഷ്കർത്താക്കളും പുരാണകഥകളെ എടുത്തു പെരുമാറുന്നതിൽ വേണ്ടത്ര നിഷ്കർഷ കാണിക്കുന്നുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. പുരാണകഥകളുടെ മർമ്മവും ലക്ഷ്യവും അറിയാതെയും കഥാപാത്രങ്ങളുടെ യഥാർത്ഥസ്വരൂപം ഗ്രഹിക്കാതെയും കഥകൾക്കു പശ്ചാത്തലമായി സങ്കല്പിച്ചിട്ടുള്ള കാലദേശാദ്യവസ്ഥകളെ പരിപൂർണ്ണമായി മനസ്സിൽ ഉറപ്പിക്കാതെയും ചെയ്യുന്ന പ്രതിപാദനംകൊണ്ടു് ഗുണത്തേക്കാൾ കൂടുതൽ ദോഷം ഉണ്ടാകാനിടയുള്ളതിനാൽ ഏതാനും സംഗതികൾ ദിങ്മാത്രമായി പ്രസ്താവിക്കുന്നതാണ്.

പുരാണങ്ങളും ഇതിഹാസങ്ങളും തമ്മിൽ അവയുടെ ഉൽപ്പത്തി കാലം മുതലുള്ള ഒരു വ്യത്യാസം നാം അറിഞ്ഞിരിക്കേണ്ടതാണ്. വൈദികധമ്മത്തെയും സനാതനമായ ആദ്ധ്യാത്മികതത്വങ്ങളേയും സാധാരണന്മാക്ക് സുഗ്രാഹമാക്കാൻ വേണ്ടി കഥാരൂപേണ സരസമായി പ്രതിപാദിച്ചിട്ടുള്ളവയാണു പുരാണങ്ങൾ. വേദം പ്രഭുവിനേപ്പോലെ ശാസിക്കുമ്പോൾ പുരാണങ്ങൾ സുഹൃത്തിനെപ്പോലെ സാരോപദേശം ചെയ്യുന്നു എന്നല്ലേ പറഞ്ഞിട്ടുള്ളതു്? പുരാണങ്ങൾ മതത്തിൻെറ അനപേക്ഷ്യമായ അംശമാകുന്നു. എല്ലാ മതങ്ങൾക്കും തത്വഭാഗം, കമ്മഭാഗം, കഥാഭാഗം എന്നു മൂന്നു ഭാഗങ്ങളുണ്ട്. കേവലം തത്വങ്ങളെപ്പററി മാത്രം പ്രതിപാദിക്കുന്നതു് തത്വഭാഗം (philosophy); ഉപകരണങ്ങൾകൊണ്ടും മററും വിധിപ്രകാരം ചെയ്യുന്ന അനുഷ്ഠാനങ്ങൾ കമ്മഭാഗം (rituals); തത്വങ്ങളെ ഉദാഹരിക്കാനും മററും പ്രയോഗിക്കുന്ന കഥകൾ കഥാഭാഗം (mythology). ഇവയിൽവച്ചു് ഒടുവിൽ പറഞ്ഞ കഥാഭാഗത്തിനാണ് നാം അധികവും പുരാണങ്ങൾ എന്നു പറയാറുള്ളതു്. ഇവ എല്ലാ രാജ്യക്കാക്കുമുണ്ട്. ഗ്രീക്കുകാക്കും, ഈജിപ്തുകാക്കും, സ്കാൻഡിനേവിയാക്കാക്കും, ചൈനാക്കാക്കും പുരാണങ്ങളുണ്ട്. ആ കഥാസംഹിതകളെല്ലാം അതതു മതങ്ങളുടെ അവിഭാജ്യഘടകങ്ങൾപോലെ സ്ഥിതിചെയ്യുന്നവയുമാണ്. മതതത്വങ്ങൾ സാധാരണജനങ്ങളുടെ ഇടയിൽ പ്രചരിക്കുന്നതും ഉറയ്ക്കുന്നതും അവരുടെ ജീവിതത്തെ സ്പശിക്കുന്നതും ഈ വക കഥകൾ മൂലമാണ്. ഇവയാണു് അതതു ജനതയുടെ സംസ്കാരത്തിൻെറ ബീജവും. അനേകായിരം യുഗങ്ങളിലെ ആചാരങ്ങളും അനുഷ്ഠാനങ്ങളും, ആദശങ്ങളും വിശ്വാസങ്ങളും, വ്യാവത്തിക്കാൻ കഴിയാത്തവണ്ണം തത്വങ്ങളോടു കൂടികലൎന്നു്, ഈ കഥകളിൽ കോത്തുപിണഞ്ഞു കിടപ്പുണ്ടാവും. ഏകപൂവ്വികതാബോധം കൊണ്ടു് വ്യക്തികളെ പരസ്പരം ബന്ധിക്കുന്നതും ഇവയാകുന്നു. എന്നുമാത്രമല്ല, വാസ്തവത്തിൽ ഒരു ജനതയെ ജനതയാക്കുന്നതു് പുരാണങ്ങളാണ്. ദൈനംദിനജീവിതത്തിൽ ആശയ്ക്കു ആലംബമായും ആശങ്കയ്ക്കു ആശ്വാസമായും പരമലക്ഷ്യത്തെ എപ്പോഴും കാട്ടിക്കൊണ്ടു ശോഭിക്കുന്നതു് ഈ കഥാസമുച്ചയമാണ്. ധമ്മസന്ദേഹം വരുമ്പോൾ നിവൃത്തി വരുത്തുന്നതും പാദഭ്രംശം വരുമ്പോൾ പ്രത്യാനയിപ്പിക്കുന്നതും ഇവയാണ്. പ്രതിനിമിഷം ഉന്മേഷത്തെ കൂട്ടുത്തു്, പുരോയാനത്തിനു പ്രേരിപ്പിച്ചു്, ധമ്മപഥത്തെ വിസ്തരിച്ചു് കമ്മക്ഷേത്രത്തെ ശുദ്ധിപ്പെടുത്തി കൊടുക്കുന്നതു ഇവയാകുന്നു. "നന്മയിൽ ജീവജാലങ്ങൾക്കമ്മയെന്ന കണക്കിനെ" ചിരകാലമായി മാനസികവും സാന്മാർഗ്ഗികവും ആയ ആഹാരത്തെ നൽകിക്കൊണ്ടു പ്രവഹിക്കുന്നതു് ഈ പുരാണകഥാസരിത്തുതന്നെ.

ഇതിഹാസങ്ങളും ഈ ധൎമ്മം ഏറെക്കുറെ നിറവേറുന്നുണ്ടെങ്കിലും, അവയിൽ പ്രാധാന്യം കാണുന്നതു് ചരിത്രവസ്തുക്കൾക്കാണ്. മററെന്തെല്ലാം സംഗതികൾ അവയിൽ പ്രസ്താവിച്ചിരുന്നാലും, അന്ധവിശ്വാസങ്ങളും വാമാചാരങ്ങളും ഇത്തിൾപോലെ എത്രമാത്രം പടൎന്നുപിടിച്ചാലും, അടിസ്ഥാനമായി സാരഭൂതമായ ഒരു ചരിത്രവസ്തുത അവയിൽ കാണാതിരിക്കയില്ല. രാമായണവും മഹാഭാരതവും ഇങ്ങനെയുള്ളവയാണ്. "ഗുണവാനും വീൎയ്യവാനും ആയി ഇപ്പോൾ ലോകത്തിലാരുള്ളു?" എന്ന ചോദ്യത്തിനുത്തരമായിട്ടാകുന്നു രാമന്റെ ചരിത്രം പറഞ്ഞു കേൾപ്പിക്കുന്നതു്. ഭാരതയുദ്ധത്തിലെ പ്രധാനകക്ഷികളായ കൌരവന്മാരും പാഞ്ചാലന്മാരും യഥാൎത്ഥത്തിൽ ഉണ്ടായിരുന്ന രണ്ടു ജനസമൂഹങ്ങളായിരുന്നു. അക്കാലത്തെ രാഷ്ട്രീയവും സാമുദായികവും ആയ പല സ്ഥിതിവിശേഷങ്ങളും അവയിൽ പ്രതിബിംബിച്ചിട്ടുണ്ടാവും. എന്നാൽ നെല്ലും പതിരും പോലെ, വസ്തുതകളും കല്പനകളും തമ്മിൽ വിവേചിച്ചറിയാതെ എടുത്തു പെരുമാറിയാൽ ആൎക്കും അതു ഗുണപ്രദമായിരിക്കയില്ല. ഒന്നുകിൽ, മുൻകാലങ്ങളിലേപ്പോലെ അവയിൽ പറയുന്നതെല്ലാം അപ്പോലെ കൈക്കൊണ്ടു് അന്ധവിശ്വാസത്തിൽ ഉറയ്ക്കും; അല്ലെങ്കിൽ, അതിന്റെ പ്രതിവൃത്തിയായി ഇക്കാലത്തു കാണുന്നതുപോലെ, അവയെല്ലാം പ്രമാദജടിലങ്ങളെന്നു പറഞ്ഞു എല്ലാററിനേയും ഒന്നോടെ തള്ളിക്കളയും. ആദ്യത്തേതു ബുദ്ധിയുടെ ബലത്തേയും പ്രാപ്തിയേയും കുറച്ചു്, നിരൂപണശക്തിയെ നശിപ്പിച്ചു്, അസഹിഷ്ണുതയെ വൎദ്ധിപ്പിക്കും; രണ്ടാമത്തേതു് ഒന്നിലും ഒരു എത്തും പിടിയുമില്ലാതെ, ഒരിടത്തും ഉറയ്ക്കാതെ, കാററുവാക്കിനു പോകുന്ന അപ്പൂപ്പൻതാടിപോലെ, അപ്പോഴപ്പോഴുണ്ടാകുന്ന ആശയഗതിക്കനുസരിച്ചു് ഇളകി ഉഴന്നുവലഞ്ഞു ജീവിതം പാഴാക്കുന്നതിനു ഇടയാക്കും. രണ്ടായാലും ദോഷംതന്നെ.

ഇതിഹാസങ്ങളിലെ വസ്തുതാപ്രതിപാദനത്തെപ്പററിയും ഒരു സംഗതി അറിയാനുണ്ടു്. ഇക്കാലത്തുള്ള ചരിത്രഗ്രന്ഥങ്ങളിൽ കാണുന്ന രീതിയിൽ നിന്നു അതു് എത്രയോ ഭിന്നമാണ്. കാലംകൊണ്ടു വന്നുകൂടീട്ടുള്ള മായങ്ങളും കലപ്പുകളും നീക്കിനോക്കിയാലും വസ്തുസ്ഥിതികളെ യഥാസ്ഥിതമായി പ്രസ്താവിക്കാൻ ഉദ്ദേശിച്ചിരുന്നില്ലെന്നും, പിൽക്കാലത്തുള്ളവൎക്കു നിത്യജീവിതത്തിൽ ഉപകരിക്കത്തക്കവണ്ണം സാമൂഹ്യനീതികളേയും വ്യക്തിഗതധൎമ്മങ്ങളേയും ആവിഷ്കരിച്ചു പ്രതിപാദിക്കണമെന്നു മാത്രമെ ലക്ഷ്യം വച്ചിട്ടുണ്ടായിരുന്നൊള്ളു എന്നും സ്പഷ്ടമാകുന്നതാണ്. വാസ്തവത്തിൽ ചരിത്രത്തിന്റെ പ്രയോജനവും അതാണല്ലൊ. പൂൎവ്വകാലസ്ഥി

തികൾ എന്തെല്ലാം ചിന്താഗതികൾക്കും ക്രിയാപരിപാടികൾക്കും കാരണമാക്കിയെന്നും അതിൽനിന്നു ഭിന്നമോ അതിനു സദൃശമോ ആയ സ്ഥിതികൾ ഇപ്പോൾ ഉള്ളതിനാൽ പല വിഷയത്തിലും തത്തുല്യമായ ഭേദസാദൃശ്യങ്ങൾ ഉണ്ടാകാമെന്ന് ഊഹിക്കാമെന്നും ഉള്ളതല്ലെങ്കിൽ കേവലം പഴങ്കഥകൾ ഉരുവിടുന്നതുകൊണ്ടുള്ള ഉപയോഗം എന്ത്? വേറെ വാക്കിൽ പറകയാണെങ്കിൽ, ഭാവിയെ രൂപപ്പെടുത്താനും വർത്തമാനത്തെ നിർണ്ണയിക്കാനും ഉതകുന്നില്ലെങ്കിൽ ഭൂതം വ്യർത്ഥമല്ലേ? കാലദേശാദ്യവസ്ഥകൾക്കനുരൂപമായി മനുഷ്യസമൂഹങ്ങളെ ഒന്നാകെ പ്രേരിപ്പിക്കുന്ന ചേതോവികാരങ്ങൾ എന്തെല്ലാമെന്നു വെളിവാക്കുകയും ചെയ്യണം. ഈ വിധത്തിൽ, മൂലഭൂതങ്ങളായ പ്രയോജനങ്ങളെല്ലാം ഇതിഹാസങ്ങളിൽനിന്നു സിദ്ധിക്കുന്നുണ്ടെന്ന് അവയെ സൂക്ഷ്മമായി പഠിച്ചാൽ മനസ്സിലാകുന്നതാണ്. ശാസ്ത്രീയമായ വാസ്തവകഥനമോ നിഷ്പക്ഷപാതിത്വമോ കണ്ടില്ലെങ്കിൽ ആ വക ന്യൂനതകൾ സാരാംശത്തെ സ്പർശിക്കുന്നില്ലെന്ന് ഓർമ്മിക്കേണ്ടതുമാണ്.

ഇക്കാലത്തെ ചരിത്രപഠനത്തിൻെറ രീതിവച്ച് ഇതിഹാസങ്ങളെ പരിശോധിച്ചാൽ കിട്ടുന്ന നിഗമനങ്ങൾ ശരിയാകാൻ പ്രയാസമാണ്. അവകൊണ്ട് ഉപയോഗവും കുറയും. ശരിയായ ചരിത്രജ്ഞദൃഷ്ടിയുള്ളവരായാലും എത്രയും വിനയാദരങ്ങളോടുകൂടി വേണം ഇതിഹാസങ്ങളെ ഉപഗമിക്കാൻ. ഒന്നിനുമേൽ ഒന്നായി, അടുക്കടുക്കായി, ധാർമ്മികമായും സാമൂഹ്യമായും പല അവസ്ഥാവിശേഷങ്ങളും അവയിൽ ഉറഞ്ഞു കിടപ്പുണ്ട്. ആഴത്തിൽ ചെന്നെത്തി അതെല്ലാം സൂക്ഷ്മമായി കണ്ടുപിടിക്കാൻ ശക്തിയും താല്പര്യവുമുള്ളവർ മാത്രമേ ചിലതെങ്കിലും വെളിപ്പെട്ടൂ. ക്ലേശാസഹിഷ്ണുക്കളും ഉത്താനബുദ്ധികളും ആയ പണ്ഡിതമാനികൾ നോക്കിയാൽ ബ്രാഹ്മണർ അബ്രാഹ്മണരെ അടക്കിയതും ആര്യന്മാർ ദ്രാവിഡരെ ജയിച്ചതും ആയിരിക്കും രാമായണത്തിൽ കാണുക. രാമൻ ബാലിയെ ചതിച്ചു കൊന്നതും വിഭീഷണൻ ജ്യേഷ്ഠനേയും രാജ്യത്തേയും ഒററിക്കൊടുത്തതും ആയിരിക്കും അവരുടെ ദൃഷ്ടിയിൽ തെളിഞ്ഞു നില്ക്കുക. കാട്ടിലെ കഷ്ടതകളിൽക്കൂടി ഭർത്താവിനെ അനുഗമിക്കണമെന്നു നിർബന്ധിക്കുന്ന സീതയുടെ ആദർശത്തേക്കാൾ കൂടുതൽ, സ്ത്രീസ്വാതന്ത്ര്യത്തെ ഹനിച്ചു ദാസ്യം പഠിപ്പിക്കുന്ന ഏതു ഗ്രന്ഥമുണ്ട് എന്നായിരിക്കും അവരുടെ ചോദ്യം. ക്ഷത്രിയനായ രാമൻ വേടനായ ഗുഹനെ ആശ്ലേഷിച്ചതും വേടത്തിയുടെ സല്ക്കാരം കൈക്കൊണ്ടതും പതിതയായ അഹല്യയേയും സാധുവായ സ്വയംപ്രഭയേയും ആശ്വസിപ്പിച്ചനുഗ്രഹിച്ചതും ജടായ്വാദി പക്ഷികളേപ്പോ

ലും ആദരിച്ചതും അവർ കാണുകയില്ല. ദീർഘകാലത്തെ ബഹുജനനന്മയ്ക്ക് അത്യന്താവശ്യമായ ബ്രഹ്മക്ഷത്രങ്ങളുടെ (അതായത്—ധർമ്മവീര്യങ്ങളുടെ) സമഞ്ജസമായ സൗഹൃദവും അവർ ദർശിക്കയില്ല. നീതിവികലതയ്ക്കു കൂടുതൽ ഉദാഹരണങ്ങൾ ഭാരതത്തിൽ നിന്നും പറഞ്ഞേക്കാം. പുരാണങ്ങളിലോ, ആ വകയല്ലേ അധികവും! അതിശയോക്തികളും അന്ധവിശ്വാസങ്ങളും അലോകസാധാരണങ്ങളായ അത്ഭുതചേഷ്ടകളുംകൊണ്ടു പുരാണങ്ങൾ മലീമസമായിരിക്കുന്നു. അവയിൽ നിന്ന് ഇന്നത്തെ ലോകത്തിന് ഒന്നും പഠിക്കാനില്ല; എന്നുമാത്രമല്ല, അവയെ നശിപ്പിച്ചില്ലെങ്കിൽ വലിയ ദോഷം തന്നെ സംഭവിച്ചേക്കാനും മതി.

ബലമായിട്ടീവിധം വിചാരിക്കയും വിശ്വസിക്കയും ചെയ്യുന്നവർ ഒരു സംഗതി ആലോചിക്കേണ്ടതാണ്. മുപ്പതു ശതാബ്ദങ്ങളായി ഭാരതഭൂമിയിൽ ഒട്ടാകെ ഈ ഗ്രന്ഥങ്ങൾ ഒന്നുപോലെ നിലനിന്നു വരുന്നു. ഭരണകൂടങ്ങൾ മുറയ്ക്കു മാറിക്കൊണ്ടിരുന്നു എങ്കിലും ഭാരതസംസ്കാരത്തിനാടിസ്ഥാനമായ പുരാണേതിഹാസങ്ങൾ അഭംഗുരഭാസ്സോടെ ശോഭിച്ചു വന്നിരുന്നു. അനേകലക്ഷം ജനങ്ങൾക്കു ജീവപ്രദമായി ഇപ്പോഴും ഹൈന്ദവഭാരതത്തെ ഏകീകരിക്കുന്ന ഏകഘടകമായിത്തന്നെ നില്ക്കയും ചെയ്യുന്നു. അതിന്റെ രഹസ്യം എന്തായിരിക്കാം? അധൃഷ്യമായ ഈ സ്ഥാനം അവയ്ക്കു സിദ്ധിച്ചതിന്റെ കാരണം എന്തായിരിക്കാം? ഉച്ചവും ശാശ്വതവുമായ നീതിവ്യവസ്ഥാപനങ്ങൾക്കു അവയിൽ കല്പിച്ചിട്ടുള്ള പ്രാമാണ്യംകൊണ്ടാണെന്നു വേണം അനുമാനിക്കാൻ. രാജ്യങ്ങൾ തകർന്നാലും വംശങ്ങൾ നശിച്ചാലും എല്ലാ രാജ്യങ്ങളേയും എല്ലാ വംശങ്ങളേയും എല്ലാ വർഗ്ഗങ്ങളേയും എല്ലാ വ്യക്തികളേയും എന്നും ബാധിക്കുന്ന അനശ്വരപ്രമാണങ്ങൾ സന്മാർഗ്ഗവിധികളാണ്. വിപരീതശക്തികളുടെ ദുർവ്വിലാസങ്ങൾക്കിടയിൽക്കൂടെ അചിന്ത്യമായ വിധത്തിൽ അവ വിജയം പ്രാപിക്കുന്നതു കാണുമ്പോൾ ദുഷ്ടപീഡയാൽ ഞെരുങ്ങുന്ന സാധുക്കളായ സാധാരണന്മാർക്ക് എത്ര ആശ്വാസമാണു തോന്നുക! പ്രപഞ്ചവിധാനത്തിന്റെ നീതിയെപ്പററി അവർക്ക് എത്ര വിശ്വാസമാണു ജനിക്കുക! അതുനിമിത്തം വ്യക്തിഗതമായും സാമൂഹ്യമായുമുള്ള സന്മാർഗ്ഗത്തിന് എത്രമാത്രം ബലവും പുഷ്ടിയും ആണു സിദ്ധിക്കുക! ഒരു വ്യക്തിയുടെ എന്നപോലെതന്നെ അനേകവ്യക്തികൾ ചേർന്ന ജനതയുടെയും വളർച്ചയ്ക്കും വികാസത്തിനും ചിരന്തനജീവിതത്തിനും സഹായകമായി സന്മാർഗ്ഗത്തിലുള്ള നിഷ്ഠപോലെ മറെറാന്നില്ല. സന്മാർഗ്ഗത്തെ പിന്നെയും പിന്നെയും ദൃഢപ്പെടുത്തുന്ന പുരാണേതിഹാസങ്ങൾക്കു സന്മാർഗ്ഗബോധാങ്കുരമുള്ള ജനതാഹൃദയത്തിൽ എങ്ങനെ സ്ഥിരപ്രതിഷ്ഠ ലഭിക്കാതിരിക്കും?

പുരാണേതിഹാസങ്ങളിലെ നീതിവിധാനം ഗ്രഹിക്കാതെ സന്മാൎഗ്ഗത്തിൽ ഒട്ടും ഉറപ്പില്ലാത്ത ആളുകൾ അവയെ ഇഷ്ടംപോലെ പ്രതിപാദിക്കയും വിമൎശിക്കയും ചെയ്യുന്നതു നിമിത്തം ജനങ്ങളിൽ ദൃഢമൂലമായിരിക്കുന്ന നീതിബോധത്തെ ധ്വംസിക്കയാണു ചെയ്യുന്നതു്. മാറിമാറിക്കൊണ്ടിരിക്കുന്ന പരിതഃസ്ഥിതികളുമായി ആ നീതിബോധത്തെ സംയോജിപ്പിക്കേണ്ടതു് ആവശ്യം തന്നെ. അതിനെ വിശാലമായ അടിസ്ഥാനത്തിന്മേൽ ഉറപ്പിക്കേണ്ടതു് അത്യന്താപേക്ഷിതവുമാണു്. എന്നാൽ അങ്ങനെ ചെയ്യുന്നതിനുപകരം നീതിബോധത്തെ കേവലം ഇല്ലാതാക്കീട്ടു് അതിന്റെ സ്ഥാനത്തു ജീവാത്തുവായ മറെറാന്നും നല്കുന്നില്ലെങ്കിൽ അതു് അപരിഹാൎയ്യമായ നഷ്ടമായിരിക്കും. വാല്മീകിയേപ്പോലെയോ വ്യാസനേപ്പോലെയോ അത്യുച്ചമായ നീതിപ്രതിഷ്ഠ സിദ്ധിച്ചവരൊ ഈ നിരൂപകന്മാർ? ലോകസംഗ്രഹത്തിനായി യത്നിച്ച ആ മഹാനുഭാവന്മാർ ചെയ്തിട്ടുള്ള നിതിനിൎണ്ണയത്തിനു്, സ്വാൎത്ഥകാമപ്രേഷിതരായ ഇവരോ അഴിച്ചു വില കല്പിക്കാൻ? ഔദ്ധത്യമേ! നിന്റെ സാഹസം! ശ്രീകൃഷ്ണന്റെ രാസക്രീഡയിൽ സ്ത്രീലമ്പടത്വം കാണുന്ന പാശ്ചാത്യനിരൂപകന്മാരെ അനുഗമിക്കുന്ന നമ്മുടെ യുക്തിവാദികൾ ആജന്മപാവനനും കാമഗന്ധരഹിതനും ആയ ശ്രീശുകബ്രഹ്മൎഷിപോലും അതിനെ ആക്ഷേപിച്ചിട്ടില്ലെന്നു ധരിക്കേണ്ടതാണു്. ഭാരതയുദ്ധത്തിലെ നയങ്ങളെ പഴിച്ചു ശ്രീകൃഷ്ണനും ഭീഷ്മൎക്കും കുററംപറയുന്നവർ ഇക്കാലത്തെ യുദ്ധനയങ്ങളേയും ഭരണതന്ത്രങ്ങളേയും നീതീകരിക്കുമ്പോൾ എന്താണു പറയേണ്ടതു്! ശ്രീകൃഷ്ണന്റേയും ഭീഷ്മരുടേയും പ്രവൎത്തികളുടെ അൎത്ഥം നമുക്കു മനസ്സിലാകുന്നില്ല എന്നു സമ്മതിച്ചാൽ അതു വിനയമായിരിക്കും.

പുരാണങ്ങളിലെ നീതിവിധാനം മനസ്സിലാകുന്നതിനു മുഖ്യമായി ഗ്രഹിച്ചിരിക്കേണ്ടതു സന്മാൎഗ്ഗതത്വങ്ങളുടെ ആപേക്ഷികത്വം തന്നെ. സന്മാൎഗ്ഗതത്വങ്ങൾ ശാശ്വതവും താൽക്കാലികവും രണ്ടുവിധമുണ്ടു്. താല്ക്കാലികതത്വങ്ങൾക്കു ധൎമ്മങ്ങൾ എന്നു പറയാം. അവ ദേശംതോറും കാലംതോറും സംഭവംതോറും മാറിക്കൊണ്ടിരിക്കുന്നു. ക്ഷത്രിയന്റെ ധൎമ്മമല്ല ബ്രാഹ്മണന്നു്; ഗൃഹസ്ഥന്റേതല്ല സന്യാസിക്കു്; കൃഷകന്റെ ധൎമ്മം സേനാനായകനും ചേരുകയില്ല. യുദ്ധകാലത്തും സമാധാനകാലത്തും ഉള്ള ധൎമ്മങ്ങൾ ഭിന്നങ്ങളാണു്. അഹിംസാപ്രതിഷ്ഠാപകനായ ശ്രീബുദ്ധദേവനോടു്, യുദ്ധത്തിൽ ഹിംസിക്കുന്നതു ശരിയാണോ എന്നു് ഒരാൾ ചോദിച്ചു. പരസ്പരം ഹിംസിക്കാനൊരുങ്ങിയും ഹിംസിക്കപ്പെടുമെന്നറിഞ്ഞും കൊണ്ടു് ഏൎപ്പെടുന്നവരുടെ കാൎയ്യത്തിൽ ഹിംസാദോഷം ബാധിക്കയില്ല എന്നും, യുദ്ധം തുടങ്ങുന്നതു ധൎമ്മ്യമായ വിഷയത്തിനായിരിക്കണമെന്നു മാത്രമെ ഉള്ളുവെന്നും അദ്ദേഹം മറുപടി പറഞ്ഞു. സന്മാൎഗ്ഗാനുഷ്ഠാനത്തെക്കുറിച്ചു എത്രമാത്രം പ്രകാശം ചൊരിയുന്ന വചനമാണിതു്! യുദ്ധനീതികൾ വച്ചു

നോക്കുമ്പോൾ, ഭാരതയുദ്ധത്തിൽ ശ്രീകൃഷ്ണൻ ചെയ്തിട്ടുള്ള തന്ത്രങ്ങൾ ആക്ഷേപാർഹങ്ങളാകയില്ല. എന്നു മാത്രമല്ല, സന്മാർഗ്ഗതത്വങ്ങളുടെ ആപേക്ഷികതത്വം നല്ലവണ്ണം ഗ്രഹിച്ചാൽ പുരാണകഥാപാത്രങ്ങളുടെ പ്രവൃത്തികളിൽ ഒന്നിലും നീതിവൈരുദ്ധ്യം തോന്നുകയില്ല.

പുരാണകഥകളെ വിമശിക്കുന്നതിന്, പുരാതനകാലത്തെ ആചാരങ്ങളും വിശ്വാസങ്ങളും വ്യവസ്ഥകളും പൂർണ്ണമായി അറിഞ്ഞിരിക്കയും വേണം. ഭാഗ്യവിപര്യയത്താൽ, അവയിൽ അധികവും കാലധൂമികയിൽ മറഞ്ഞുപോയിരിക്കുന്നു. പ്രാചീനപരിഷ്കാരത്തെപ്പററി പ്രതിപാദിക്കുന്ന ഒരു ഗ്രന്ഥത്തിൽ, നിയമത്തിനു വഴങ്ങാത്ത ദുഷ്ടസ്ത്രീകളെ കുചച്ഛേദം ചെയ്യാറുണ്ടായിരുന്നു എന്നു പ്രസ്താവിച്ചിരിക്കുന്നു. ഈ വസ്തുത അറിഞ്ഞിരുന്നാൽ ശ്രീരാമൻ ശൂർപ്പണഖയെ ശിക്ഷിച്ചതിൽ ആരും നെററി ചുളിക്കയില്ല. ദുഷ്ടജന്തുക്കളെ വേട്ടയാടുന്നതു മറഞ്ഞുനിന്നാണെന്നുള്ളതു ഓർമ്മിച്ചാൽ ബാലിയെ ഒളിയമ്പെയ്തു എന്നു രാമനെ ആരും കുററപ്പെടുത്തുകയില്ല. പൂർവ്വകാലത്തെ ആചാരങ്ങൾ യഥാവൽ ഗ്രഹിക്കാതെ ഇക്കാലത്തെ സ്ഥിതികൾ മാനദണ്ഡമാക്കി ചെയ്യുന്ന നിരൂപണങ്ങൾ വികലമായിരിക്കാതെ തരമില്ല; പുരാണകർത്താക്കളോടു നാം അധർമ്മം ചെയ്കയും ആയിരിക്കും. അതു് ഒന്നുകൊണ്ടും നമുക്കു ഗുണകരമായിരിക്കയില്ല. പുരാണകഥകളെല്ലാം കണ്ണുമടച്ചു അപ്പാടെ വിശ്വസിക്കണമെന്നല്ല പറയുന്നതു്; അവയെപ്പററി പ്രതിപാദിക്കുമ്പോൾ കുറേക്കൂടെ ആദരം കാണിക്കയും നീതിവൈരുദ്ധ്യം സംശയിക്കുന്നിടത്തു കൂടുതൽ ആലോചിക്കയും അന്വേഷിക്കയും ചെയ്യണമെന്നു മാത്രമെ വിവക്ഷയുള്ളു.

സുയോധനൻ, രാവണൻ തുടങ്ങിയ പ്രതിനായകന്മാരുടെ ചരിത്രം ശുഭ്രമാക്കാൻ കുറഞ്ഞോരു കാലമായി നടന്നുവരുന്ന യത്നത്തെ സംബന്ധിച്ചും ഒരു വാക്കു പറയേണ്ടതുണ്ടു്. നമ്മുടെ നന്മ വർദ്ധിച്ചുവർദ്ധിച്ചു സകലതിലും—എത്ര തിന്മയുള്ളതിലും—നന്മ മാത്രമെ കാണ്മാൻ സാധിക്കു എന്നുള്ള അത്യുച്ചസ്ഥിതിയിൽ എത്തിയതുമൂലമൊ ഈ നിരൂപകന്മാർ ഇങ്ങനെ പ്രതിപാദിക്കുന്നതു്? അല്ലെങ്കിൽ വാല്മീകിവ്യാസാദികൾക്കു് ഇരുപക്ഷവും വേണ്ടപോലെ കാണാൻ സാധിക്കാത്തതുകൊണ്ടായിരിക്കാം അവരേക്കാൾ നിഷ്പക്ഷബുദ്ധികളായ ഈ നിരൂപകന്മാർ ഇങ്ങനെ ലോകാനുഗ്രഹത്തിനു് ഒരുമ്പെട്ടതു്? പുരാണേതിഹാസകർത്താക്കൾ പറയുന്നതിൽ ഏതാനും തള്ളീട്ടു് ഏതാനും മാത്രം കൊള്ളുന്നതു നിരൂപണമല്ലല്ലൊ. സമഗ്രമായി നോക്കുമ്പോൾ അവരുടെ അഭിസന്ധി എന്തായിരുന്നു എന്നു ഗ്രഹിക്കാം. രാവണനെപ്പററി വാല്മീകിയുടെ അഭിപ്രായം സുന്ദരകാണ്ഡത്തിൽ ഹനുമാന്റെ വാക്കുകളാൽ വെളിവാക്കീട്ടുണ്ടു്.

ഭ്രാജമാനം തതോ ദൃഷ്ട്വാ ഹനൂമാൻ രാക്ഷസേശ്വരം
മനസാ ചിന്തയാമാസ തേജസാ തസ്യ മോഹിതഃ
അഹോ രൂപം! അഹോ ധൈര്യം! അഹോ സത്വം അഹോ ദ്യുതിഃ!
അഹോ രാക്ഷസരാജസ്യ സർവ്വലക്ഷണയുക്തതാ!

ശക്തിയും തേജസ്സും ധൈര്യവും സൗന്ദര്യവും എല്ലാം തികഞ്ഞിട്ടുണ്ട്; കാമചാരിത്വം എന്നൊരു ദൂഷ്യം ഇല്ലായിരുന്നെങ്കിൽ എത്ര ശോഭനമായിരുന്നേനെ എന്നു സ്പഷ്ടമായി പറഞ്ഞിരിക്കുന്നു. ഇതുപോലെ; ഭാരതത്തിൽ കർണ്ണദുര്യോധനന്മാരുടെ ദാനപ്രതാപാദി മഹാഗുണങ്ങളെ എല്ലാം ലോഭം എന്ന ഒരു ദോഷം ഗ്രസിച്ചുകളഞ്ഞിരിക്കുന്നതായി ചുരുക്കിപ്പറയുന്ന എഴുത്തച്ഛനും പ്രസ്താവിച്ചിട്ടുണ്ട്. യഥാർത്ഥത്തിൽ കാമംകൊണ്ടും ലോഭംകൊണ്ടും മനുഷ്യനു വന്നുകൂടുന്ന നാശത്തെ പ്രതിപാദിക്കാനായിട്ടാണു രാമായണവും മഹാഭാരതവും നിർമ്മിച്ചിട്ടുള്ളതെന്നു കരുതാവുന്നതാണ്. രണ്ടു കഥകളിലും ദീർഘകാലത്തെ വനവാസവും തപസ്സും നിബന്ധിച്ചിരിക്കുന്നതിന്റെ രഹസ്യവും നോക്കുക. ലൗകികശക്തികളോടെതിരിടുന്നതിനു കഠിനതപസ്സുകൊണ്ട് ആത്മബലം സമ്പാദിക്കേണ്ടതിന്റെ ആവശ്യം എത്ര ശക്തിമത്തായി അവയിൽ സ്ഥാപിച്ചിരിക്കുന്നു! വനവാസകാലത്തു സീതാരാമന്മാർ ബ്രഹ്മചര്യം അനുഷ്ഠിച്ചതിന്റെ സാരം ഇതല്ലെങ്കിൽ മറെറന്തായിരിക്കാം? "ഇന്ദ്രിയവശഗരായ ഇന്ദ്രപുത്രാദികൾ" ഹിമാലയസാനുക്കളിൽ തപസ്സുചെയ്തു പാശുപതം വാങ്ങിയതും എന്തിനെ സൂചിപ്പിക്കുന്നു? വാല്മീകിവ്യാസാദികളുടെ ദൃഷ്ടിയിൽ ധർമ്മത്തിനൊപ്പം പ്രാധാന്യം മററു സംഗതികൾക്കില്ലായിരുന്നു എന്ന് ഇതിൽനിന്നെല്ലാം അനുമാനിച്ചുകൂടെയോ? ആ ദൃഷ്ടി വച്ചു നിർമ്മിച്ചിട്ടുള്ള ഗ്രന്ഥങ്ങളിൽ വേറേ അർത്ഥം വ്യാഖ്യാനിക്കാൻ ശ്രമിക്കുന്നതു നമ്മുടെ ധർമ്മബോധക്കുറവിനെ മാത്രമെ തെളിയിക്കയുള്ളു. ബ്രാഹ്മണരായ ആര്യന്മാർ അബ്രാഹ്മണരായ ദ്രാവിഡരെ അമർച്ചചെയ്തതിന്റെ സൂചനയാണു രാമായണമെന്നു കല്പിക്കുന്നവർ, രാമായണകർത്താവു ചാതുർവ്വർണ്ണ്യത്തിൽപ്പെടാത്ത കാട്ടാളനായിരുന്നു എന്നും അദ്ദേഹത്തിന് ആര്യന്മാരോടൊ ജാതിബ്രാഹ്മണരോടൊ പക്ഷപാതം ഉണ്ടായിരുന്നിരിക്കാൻ ഇടയില്ലെന്നും ആലോചിക്കേണ്ടതാണ്. ഭാരതകർത്താവു മുക്കുവത്തിയുടെ മകനായിരുന്നു എന്നുള്ളതും മറക്കാവുന്നതല്ല. ഇക്കാലത്തെ സാമുദായികാവശ്യങ്ങൾക്കുവേണ്ടി പുരാണകഥകൾക്കു ഇഷ്ടംപോലെ അർത്ഥം പറയുന്നതു ഹൈന്ദവസംസ്കാരത്തിനും സനാതനനീതിക്കും നിരൂപണതത്വങ്ങൾക്കും അല്പംപോലും ചേരുന്നതായിരിക്കയില്ല. സവർണ്ണദ്വേഷം നിമിത്തം രാവണപക്ഷത്തിൽ ചേരുന്നവർ സമത്വത്തിലേക്കല്ല അധർമ്മത്തിലേക്കാണു ചായുന്നതെന്നും വിസ്മരിച്ചുകൂടാത്തതാകുന്നു.



# ജെയിംസ് മാട്ടിന്യൂ *

(ഒരാസ്വാദനം)

## 1

(ആർ. പത്മനാഭപിള്ള ബി. എ., ബി. എൽ.)

മഹാത്മാക്കളുടെ ആവിർഭാവം ലോകത്തിന് ഒരു വലിയ അനുഗ്രഹമാണ്. ജഗന്നിയന്താവിൽ നിന്നും മനുഷ്യർക്കു ലഭിച്ചിട്ടുള്ളതിൽ ഏറ്റവും വിലയേറിയതും വിശിഷ്ടവുമായ ഒരു ദാനമാണു മഹാന്മാർ. ഓരോരുത്തരുടേയും മഹനീയതയുടെ സ്വഭാവം പ്രായേണ വ്യത്യസ്തമായിട്ടാണു നാം കാണുന്നതു്. സൽഗുണങ്ങളുടെ അഭാവത്തിൽ, അസാധാരണമായ ബുദ്ധിവൈഭവമുള്ള ഒരാൾക്കു നാം കല്പിക്കുന്ന വില തുലോം തുച്ഛമാണ്. തന്റെ ബുദ്ധിശക്തിയെ ദുഷ്കാൎയ്യങ്ങൾക്കായി മാത്രം വിനിയോഗിക്കുന്ന അസാധാരണബുദ്ധിശാലി ലോകത്തിന് ഒരു ഉപദ്രവമായിത്തന്നെ വന്നേക്കാം. എന്നാൽ അസാമാന്യബുദ്ധിശക്തിയുടെ മാത്രമല്ല, സൽഗുണങ്ങളുടെ വിളനിലങ്ങളും കൂടി ആയി ശോഭിക്കുന്നവരും, അത്ഭുതകരമായ ബുദ്ധിവൈഭവമുള്ളവരും, ആ ബുദ്ധിസാമൎത്ഥ്യത്തെ സൽക്കാൎയ്യങ്ങൾക്കായി മാത്രം ഉപയോഗിക്കുന്നവരുമായ മഹാന്മാർ യഥാൎത്ഥത്തിൽ നമുക്കു വിലമതിക്കുവാൻ പോലും നിൎവ്വാഹമില്ലാത്തവണ്ണം ലോകത്തിനു വലിയ അനുഗ്രഹം തന്നെയാണെന്നു നിസ്സംശയം പ്രസ്താവിക്കാം. 'മഹാനായ അലക്സാണ്ഡർ' എന്നു നാം സാധാരണ പറയാറുണ്ടല്ലോ. ഗ്രീസിലെ ഒരു സുപ്രസിദ്ധപരാക്രമശാലിയായിരുന്ന അദ്ദേഹം നന്മതിന്മകൾ കൂടിച്ചേൎന്നിട്ടുള്ള ഒരവസ്ഥയെ പ്രതിനിധീകരിക്കുന്നു. ഇപ്രകാരം തന്നെ ജൂലിയസ് സീസർ, നെപ്പോളിയൻ ബോണപ്പാൎട്ട്, വെല്ലിംഗ്ടൺ, ഗ്രാൻറ് എന്നീ മഹാത്മാക്കളും ലോകത്തിന് ഏറെക്കുറെ ഉപയോഗപ്രദങ്ങളും എന്നാൽ ഉപദ്രവകരങ്ങളുമായ ചില ശക്തികളെ പ്രതിനിധീകരിക്കുന്നു.

എന്നാൽ മാനവസമുദായത്തെ ദൃഢമായി സ്നേഹിക്കുകയും അവരുടെ അഭ്യുദയത്തിനും, പുരോഗമനത്തിനും, നന്മയ്ക്കുമായി സൎവ്വപ്രകാരേണ യത്നിച്ചുകൊണ്ടിരിക്കുകയും ചെയ്തിട്ടുള്ള മഹാന്മാരുടെ ഒരു വിഭാഗം ഉണ്ടായിരുന്നുവെന്നു് ലോകചരിത്രം പരിശോധിച്ചാൽ നമുക്കു കാണ്മാൻ ക

* മോഡേൺറവ്യൂവിൽ നിന്നും

ഴിയും. ഈ വിഭാഗത്തെപ്പററി പരിചിന്തനം ചെയ്യുമ്പോൾ സാക്രട്ടീസ്, പ്ലേറേറാ, ഇസയാ, പാൾ, ലൂതർ, മിൽട്ടൺ, വെസ്‌ലി, ചാന്നിംഗ്, ഗാന്ധി, ബുദ്ധൻ, ജീസസ് എന്നീ ചരിത്രപുരുഷന്മാരുടെ നാമധേയങ്ങളാണു നമ്മുടെ സ്മൃതിപഥത്തിൽ പ്രതിഫലിക്കുന്നതു്. ലേഖനവിഷയമായ ജെയിംസ്മാർട്ടിന്യൂ എന്ന മഹാനും ഈ വിഭാഗത്തിൽ തന്നെ ഉൾപ്പെടുന്നു. മററുള്ളവരിലുള്ളതുപോലെതന്നെ അസാമാന്യമായ ബുദ്ധിശക്തിയും, സാന്മാർഗ്ഗികഗുണഗണങ്ങളും അദ്ദേഹത്തിനും ഉണ്ടായിരുന്നു. ലോകത്തിന്റെ ശാശ്വതമായ അഭിവൃദ്ധിക്കും, ശ്രേയസ്സിനും, അത്യന്താപേക്ഷിതമായ സത്യം, സ്നേഹം, സമാധാനം ഇവയുടെ പുരോഗമനപൂർവ്വമായ പ്രചാരത്തിനുവേണ്ടി അദ്ദേഹം സദാപി തന്റെ സർവ്വശക്തികളുമുപയോഗിച്ചു ത്യാഗപൂർവ്വം യത്നിച്ചുകൊണ്ടിരുന്നു.

ജെയിംസ് മാർട്ടിന്യൂ അക്കാലത്തു് സുപ്രസിദ്ധമായിരുന്ന 'ലണ്ടൻ മെറാഫിസിക്കൽ സൊസൈററി'യിലെ ഒരു പ്രധാന ആംഗമായിരുന്നു. പ്രസ്തുതസംഘം അക്കാലത്തുള്ള പ്രധാനസാഹിത്യപരിശ്രമികളുടേയും, ചിന്തകന്മാരുടേയും, ശാസ്ത്രീയപണ്ഡിതന്മാരുടേയും, പൗരപ്രമാണികളുടേയും ഒരു വിഹാരരംഗമായിരുന്നു. വില്ല്യംഗ്ലാഡ്സ്റ്റൺ, മിൽ, ഹക്സ്‌ലി, ടിൻഡാൾ, ടെന്നിസൺ, ബ്രൗണിംഗ്, കാർഡിനൽന്യൂമാൻ മുതലായവർ മേൽ പറഞ്ഞ സംഘത്തിലെ ചില പ്രമാണികളായിരുന്നു. ആ പ്രസിദ്ധസംഘത്തിലെ ഏററവും പ്രധാനചിന്തകൻ ജെയിംസ്മാർട്ടിന്യൂവായിരുന്നുവെന്നു ടെന്നിസൺ രേഖപ്പെടുത്തിയിട്ടുണ്ടു്. അദ്ദേഹത്തെപ്പററി ഇതേ അഭിപ്രായം തന്നെ ഗ്ലാഡ്സ്റ്റണും പ്രസ്താവിച്ചിട്ടുണ്ടെന്നുള്ളതും സ്മരണീയമാണു്. അസാമാന്യമായ അദ്ദേഹത്തിന്റെ ബുദ്ധിവൈഭവം ലോകോപകാരാർത്ഥം അദ്ദേഹം നിഷ്കളങ്കവും മോക്ഷപ്രദവുമായ സത്യാന്വേഷണത്തിനായി സർവ്വദാ വിനിയോഗിച്ചുകൊണ്ടിരുന്നു. മാർട്ടിന്യൂവിന്റെ ജീവിതം അസാമാന്യം ദൈർഘ്യമുള്ളതും, നിരന്തരപരിശ്രമംകൊണ്ടു് പരിപൂർണ്ണവും, പരിപൂതവുമായിരുന്നു. അദ്ദേഹത്തിന്റെ ദീർഘജീവിതം മൂന്നു് ജീവിതങ്ങളുടെ ഒരു സംയോജനമായിരുന്നുവെന്നു പറയുന്നതിൽ ലേശവും അതിശയോക്തിയില്ല.

ഒരു മതപ്രാസംഗികനെന്ന നിലയിൽ മാർട്ടിന്യൂവിന്റെ ജീവിതം ഏററവും വിജയപ്രദമായ ഒന്നായിരുന്നു. അയർലൻറിന്റെ തലസ്ഥാനമായ ഡബ്ളിൻ നഗരത്തിൽ 4 വർഷവും, ലിവർപൂളിൽ 25 വർഷവും, ലണ്ടനിലെ പോർട്ട്‌ലൻഡ്സ്ട്രീററിൽ 14 വർഷവും ഉൾപ്പെടെ നാല്പതു സംവത്സരത്തിലധികം പ്രസംഗവേദിയിൽ അദ്ദേഹം പ്രശസ്തമായവിധം മതസേവനം ചെയ്തു. ഈ വിഷയത്തിൽ അദ്ദേഹം എല്ലായ്പോഴും നിഷ്കർഷയോടുകൂടിയും ശ്രദ്ധയോടുകൂടിയും പരിശ്രമിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ

മതപ്രസംഗങ്ങളുടെ മാധുര്യ്യവും, മഹനീയതയും അദ്ദേഹത്തിൻെറ കീൎത്തി എല്ലാ പരിഷ്കൃതരാജ്യങ്ങളിലും പരത്തിയിട്ടുണ്ട്. ഇതിനും പുറമെ പ്രസംഗങ്ങൾ സശ്രദ്ധം ശ്രവിച്ചുകൊണ്ടിരുന്ന പല മഹാന്മാരും അദ്ദേഹത്തിൻെറ പ്രസംഗചാതുര്യ്യത്തെപ്പററി മുക്തകണ്ഠം പുകഴ്ത്തിട്ടുണ്ടെന്നുള്ളതും പ്രസ്താവ്യമാണ്.

മാട്ടിന്യൂ ഒരു സുപ്രസിദ്ധ അദ്ധ്യാപകൻകൂടിയായിരുന്നു. ജീവിതത്തിൻെറ ഏറിയ ഭാഗവും സന്തോഷപ്രദമായ അദ്ധ്യാപകവൃത്തിയിൽ തന്നെ അദ്ദേഹം കഴിച്ചുകൂട്ടി. യൗവ്വനാരംഭത്തിൽ മതപ്രാസംഗികവൃത്തിയിൽ പ്രവേശിക്കുന്നതിനു മുമ്പു ഡാക്ടർ കാർപൻററുമൊരുമിച്ചു ബ്രിസ്റ്റളിലുള്ള ഒരു വിദ്യാലയത്തിൽ ഒരുവൎഷക്കാലം അദ്ദേഹം ജോലിനോക്കി. പിന്നീടു ആറു സംവത്സരം ലിവർപൂളിൽ മതപ്രാസംഗികനായി ജോലി നോക്കിയതിനുശേഷം മാഞ്ചെസ്റ്റർകാളേജിൽ അദ്ദേഹത്തിൻെറ 35-ാമത്തെ വയസ്സിൽ മാട്ടിന്യൂ ഒരു പ്രധാന അദ്ധ്യാപകനായി നിയമിതനായി. ഈ നിമയമനം അദ്ദേഹത്തിൻെറ യഥാൎത്ഥ അദ്ധ്യാപകജീവിതത്തിൻെറ ശോഭനമായ ഒരു സമാരംഭംതന്നെയായിരുന്നു. ജമ്മനിയിൽ വിദ്യാഭ്യാസത്തിനായി വ്യയം ചെയ്ത ഒരുവൎഷം ഒഴിച്ചാൽ, മാട്ടിന്യൂവിൻെറ അദ്ധ്യാപകജീവിതം 45 വൎഷം നിൎവ്വിഘ്നം തുടൎന്നു എന്നുതന്നെ പ്രസ്താവിയ്ക്കാം.

ഈ സുദീൎഘകാലത്തിടയിൽ പന്നീട്, ഗ്രേററ്ബ്രിട്ടനിലെയും വിദേശങ്ങളിലെയും മന്ത്രിമാരായി പ്രശോഭിച്ച പല യുവഹൃദയങ്ങൾക്കും, കാളേജ് പ്രൊഫസർ, അദ്ധ്യക്ഷൻ എന്നീനിലകളിൽ മാട്ടിന്യൂ വികാസവും വിശാലതയും നൽകി. വിദ്യാഭ്യാസവിഷയത്തിൽ അദ്ദേഹം ചെയ്തിട്ടുള്ള സഹായങ്ങൾ വാചാമഗോചരങ്ങളാണ്. ശരിയായ പരിശീലനം സിദ്ധിച്ച ഹൃദയങ്ങൾ മാത്രമല്ല, ശിക്ഷണം ലഭിച്ച മനഃശക്തിയും, നിഷ്കളങ്കമായ സ്നേഹവും, വിദ്യാൎത്ഥികളിൽ പുലൎത്തുന്നതിനു അദ്ദേഹം പ്രത്യേകം നിഷ്കൎഷിച്ചിരുന്നു. ശരിയായി വിചിന്തനം ചെയ്യുന്നതിനും, അന്വേഷണബുദ്ധിയെ നേരായമാൎഗ്ഗങ്ങളിൽകൂടി നിയന്ത്രിക്കുന്നതിനും, ബുദ്ധിയെ വികസിപ്പിക്കുന്നതിനും പുറമെ ഉന്മേഷം വൎദ്ധിപ്പിക്കുന്നതിനും, വിദ്യാൎത്ഥികളുടെ ആത്മീയജീവിതത്തിനു അഗാധത നൽകുന്നതിനും, അവരുടെ ആത്മീയാദൎശങ്ങളെ പരിപോഷിപ്പിക്കുന്നതിനും കൂടി അദ്ദേഹത്തിൻെറ അദ്ധ്യയനപദ്ധതി ഉപയോഗപ്രദമായിരുന്നു. സ്വാതന്ത്ര്യവും, സംസ്കൃതവും, ദൃഢവും, പരിപൂൎണ്ണവുമായ ഒരു മതം പ്രചരിപ്പിക്കുന്നതിനും, സത്യം, നന്മ, രമണീയത, ദൈവവിശ്വാസം മുതലായ വിവിധസൽഗുണങ്ങളുടെ സംയോജനംകൊണ്ടു പാവനമായ ഒരു മതം പ്രഖ്യാപനം ചെയ്യുന്നതിനും, വിജ്ഞാനത്തിൻെറ എത്രമാത്രമുള്ള പരിപുഷ്ടികൊണ്ടും സാധിക്കാൻ വഹിയാത്തതും

വിപ്ലവപരമായ മനുഷ്യചിന്തയ്ക്കപോലും ഇളക്കുവാൻ വൈഷമ്യമുള്ളതുമായ ഒരു മതം മനുഷ്യസമുദായത്തിൻെറ ഉന്നതത്തിന്നം അഭ്യുദയത്തിനുമായി പ്രതിഷ്ഠിക്കുന്നതിനു വിദ്യാൎത്ഥികളെ നയിക്കുക എന്നുള്ളതായിരുന്നു അദ്ദേഹത്തിൻെറ പ്രധാനഉദ്ദേശ്യം. ഈ ഉദ്ദേശ്യം അദ്ദേഹം ഏറെക്കുറെ സഫലമായി നിറവേററുകയും ചെയ്തുവെന്നുള്ളതു ചാരിതാൎത്ഥ്യജനകമാണ്.

ജെയിംസ് മാട്ടിന്യൂ ഒരു ലേഖകനെന്ന നിലയിലും അസാമാന്യമായ പ്രസിദ്ധി സമ്പാദിച്ചിട്ടുണ്ടായിരുന്നു. അദ്ദേഹത്തിൻെറ കൗമാരദശ മുതൽ ജീവിതാവസാനംവരെത്തന്നെ അദ്ദേഹം പത്രങ്ങൾ, മാസികകൾ മുതലായവയ്ക്കു നിരന്തരം ലേഖനങ്ങൾ എഴുതി അയച്ചുകൊണ്ടിരുന്നു. ഇതുകൂടാതെ അദ്ദേഹം മതസംബന്ധമായ പല ലഘുലേഖകളും, സകലരുടെയും ശ്രദ്ധയെ സവിശേഷം സമാകൎഷിച്ചിട്ടുള്ളതും, ചിന്താശക്തിയെ ഉദ്ദീപിപ്പിക്കുന്നതുമായ പല ഗ്രന്ഥങ്ങളും നിൎമ്മിച്ചിട്ടുണ്ട്. ഇത്രമാത്രം നിരവധി ലഘുലേഖകളും, ലേഖനങ്ങളും, ഗ്രന്ഥങ്ങളും നിൎമ്മിക്കുന്നതിനു തൻെറ പ്രവൃത്തികളിലുള്ള ഐകരൂപ്യം അദ്ദേഹത്തെ ഏറെക്കുറെ സഹായിച്ചിട്ടുണ്ട്. മതപ്രാസംഗികനെന്ന നിലയിലും, അദ്ധ്യാപകനെന്ന നിലയിലും അദ്ദേഹം സമ്പാദിച്ച അഗാധമായ ജ്ഞാനവും, വിപുലമായ പാണ്ഡിത്യവും ഗ്രന്ഥനിൎമ്മാണവിഷയത്തിൽ അദ്ദേഹത്തിന്നു പ്രത്യേകമായ ഒരു പ്രേരണയായിരുന്നുവെന്നു വിശിഷ്യാ പ്രസ്താവിക്കേണ്ടതില്ലല്ലോ. മതപ്രസംഗങ്ങളും, അദ്ധ്യയനജോലിയും അനിവാൎയ്യമായ രണ്ടു ചെറിയപോഷകനദികളെപ്പോലെ അദ്ദേഹത്തിൻെറ ഗ്രന്ഥകൎത്തൃസ്ഥാനമായ പ്രധാനനദിയിലേയ്ക്കു സ്വച്ഛന്ദമായി പ്രവഹിച്ചുകൊണ്ടിരുന്നു.

## അജ്ഞാനം

അജ്ഞാനം ഭയത്തിൻെറ മാതാവാണ്. — ലാർഡ് കെയിംസ്.

അജ്ഞാനത്തോപ്പോലെ വേറൊരു വിപത്തില്ല. — റിച്ടൻ

അജ്ഞാനമല്ലാതെ മററന്ധകാരമൊന്നുമില്ല. — ഷേക്സ്പിയർ

അജ്ഞനായ ഒരുവൻ ആകൃതികൊണ്ടുമാത്രം
ഒരു മൃഗത്തിൽനിന്നും വ്യത്യാസപ്പെട്ടിരിക്കുന്നു. — ക്ലീൻതീസ്.

# "രണ്ടു പാഠക്കുറിപ്പുകൾ"

(എൻ. ശിവശങ്കരപ്പിള്ള ബി. എ., എൽ. ടി.)

അദ്ധ്യാപകന്മാരുടെ നിത്യകൃത്യങ്ങളിൽ കാണപ്പെടുന്ന ജയാപജയങ്ങളുടേയും അവയുടെ പരിഹാരാൎത്ഥം ചെയ്തിട്ടുള്ള പരീക്ഷണങ്ങളുടേയും വിവരണങ്ങൾ ഇതരാദ്ധ്യാപകന്മാരെ വളരെ സഹായിക്കുകയും തന്മൂലം അവരുടെ ശ്രമം ലഘുവാകുകയും ചെയ്യുമല്ലോ. പൂൎണ്ണപാഠക്കുറിപ്പുകളെ പ്രസിദ്ധം ചെയ്യുന്നതു് ഇക്കാൎയ്യത്തിനു വളരെ ഉതകുന്നതുമാണു്. പാഠക്കുറിപ്പു് എഴുതുന്ന ജോലി മററുവിധത്തിൽ പ്രതിഫലശൂന്യവും അവജ്ഞാഹേതുകവുമാണെന്നു് എനിക്കു നല്ല ബോദ്ധ്യമുണ്ടു്. നോട്ടെഴുതിക്കാണുമ്പോൾ അതിലേയ്ക്കായി വ്യയം ചെയ്തിട്ടുള്ള ചിന്തയും ശ്രമവും വിസ്മരിച്ചു് 'ഇതു് എല്ലാപേൎക്കും എഴുതാവുന്നതുതന്നെ' എന്ന അപമതിമുദ്രയും വച്ചു ചവററുകുട്ടയിൽ തള്ളിക്കളയുന്നവരും പലരുണ്ടു്. അദ്ധ്യാപനം ഒരു കലയായിരിക്കുന്നിടത്തോളം കാലം അതിന്നു് ഒരു സമ്പൂൎണ്ണത വന്നുപോയി എന്നു് ആൎക്കും അഭിമാനിക്കാവുന്നതല്ല. ഒരു പാഠം പ്രദൎശിപ്പിക്കുന്ന രീതി ഓരോ അദ്ധ്യാപകനും പ്രത്യേകമായിരിക്കാം. അതിലെ വിജയവും അതുപോലെ ഭിന്നപ്പെട്ടിരിക്കാം. പല രീതികളുള്ളതിൽ ഏതാണു സ്വീകാൎയ്യം എന്നുള്ള കാൎയ്യം ക്ഷമയോടുകൂടി അതിനെ സ്വയം പരിശോധിച്ചതിനു മേലേ തീൎച്ചപ്പെടുത്താവൂ. അദ്ധ്യാപകന്മാരുടെ ഗാഢചിന്തയ്ക്കു ഭാഷയിൽ രണ്ടു പാഠം പഠിക്കുന്നതിനുള്ള രണ്ടു പൂൎണ്ണപാഠക്കുറിപ്പുകളെ താഴെക്കുറിക്കുന്നു. അവയെക്കുറിച്ചു നല്ലവണ്ണം അനുഭാവപൂൎവം ചിന്തിച്ചു ക്ലാസിൽ പ്രയോഗിച്ചു കിട്ടുന്ന സാദ്ധ്യാസാദ്ധ്യങ്ങളെ ഈ മാസിക മൂലം പ്രസിദ്ധം ചെയ്തു തരുന്നതിനു മാന്യരായ സഹോദരാദ്ധ്യാപകന്മാരോടു് അഭ്യൎത്ഥിച്ചുകൊള്ളുന്നു. ഈ പാഠങ്ങൾ രണ്ടും ഈ രീതിയിൽ പഠിപ്പിച്ചു് എനിക്കു ദൃഢത വന്നിട്ടുള്ളതാണെന്നുകൂടി പ്രസ്താവിച്ചുകൊള്ളട്ടെ.

പദ്യത്തിൽ ഒരു വനത്തെ വൎണ്ണിക്കുന്ന ഭാഗമാണു് ഒന്നാമത്തെ പാഠം. വൎണ്ണനാപാഠങ്ങൾ പഠിപ്പിക്കുന്നതിനു ഒരു സുഗമമായവഴിയും, കുട്ടികളുടെ ചിന്തയ്ക്കു വിഷയകം കൊടുക്കുന്ന അതിപ്രധാനമായ അദ്ധ്യാപനകൗശലവും ഇതിൽ പ്രധാനമായി പ്രത്യക്ഷപ്പെടുന്നതാണു്.

രണ്ടാമത്തെ പാഠം ഒരു ഗദ്യപാഠമാണു്. ശാസ്ത്രീയവിഷയങ്ങളെ അധികരിച്ചു പാഠങ്ങളെ അപഗ്രഥനംചെയ്തു പാഠത്തെ വിദ്യാൎത്ഥികളുടെ ഹൃദയങ്ങളിൽ ദൃഢപ്പെടുത്തുവാനുള്ള രീതി ഇതിൽ പ്രദൎശിപ്പിച്ചിട്ടുണ്ടു്.

| | |
|---|---|
| ക്ലാസ്സ് | VII. |
| ശരാശരി വയസ്സ് | 12. |
| വിഷയം | ഭാഷ (പദ്യം) |
| ഭാഗം | നൈഷധചമ്പുവിലെ വനവൎണ്ണന. |

## വിഷയം

## വിധം

I. പ്രാരംഭം.

A. (മുന്നറിവു പരിശോധന)

നളൻ എന്നു കേട്ടിട്ടുള്ളവർ എഴുന്നേൽക്കുക? നളൻ എവിടത്തെ രാജാവായിരുന്നു? അദ്ദേഹത്തിൻെറ ഭാൎയ്യയുടെ പേരെന്തു്? അദ്ദേഹം വളരെ നാൾ നാട്ടിൽ താമസിച്ചു രാജ്യം ഭരിച്ചുവോ? രാജ്യം വിട്ടിട്ടു് എന്തുചെയ്തു? കാട്ടിൽ പോകാൻ കാരണം എന്തു്? കാട്ടിൽവച്ചു് അദ്ദേഹത്തിനു് എന്തു സംഭവിച്ചു? കാർക്കോടകൻ കടിച്ചു വേഷം മാറുമ്പോൾ ദമയന്തി എവിടെ? ദമയന്തിയെ വിട്ടിട്ടു് അദ്ദേഹം എവിടെപ്പോയി? നളനെ വേർപിരിഞ്ഞപ്പോൾ ദമയന്തിയുടെ അവസ്ഥ എന്തു്? വനത്തിൽ കഴിച്ചുകൂട്ടുന്ന ദമയന്തിക്കു കൂടുതൽ ഭയം തോന്നുന്നതു എപ്പോൾ? എന്തുകൊണ്ടു്?

(കഥ അറിയാൻ പാടില്ലെങ്കിൽ പറഞ്ഞു കൊടുക്കാം. എന്നിട്ടു ചോദ്യങ്ങൾ മൂലം ദൃഢപ്പെടുത്താം.)

B. ഉദ്ദേശപ്രസ്താവന.

(ഭയങ്കരമായ കാട്ടിൽ ദമയന്തി അകപ്പെട്ടതായ ആ രാത്രിയെക്കുറിച്ചു നമുക്കു വിവരിക്കാം.)

II. പാഠപ്രദൎശനം.

1. സൂൎയ്യൻ അസ്തമിച്ചപ്പോൾ ആനകൾ ഗുഹകളിൽ നിന്നും പുറപ്പെടുന്നതുപോലെ ഇരുട്ടു് ഗുഹകളിൽ നിന്നും കാട്ടിൽ വ്യാപിച്ചു.

രാത്രിയിൽ വലിയ ഭയം ഉണ്ടാകാൻ കാരണം എന്തു്? പകൽ സമയത്തു് കാട്ടിൽ എവിടെയാണു് ഇരുട്ടുള്ളതു്? എപ്പോൾ അവിടെ നിന്നും വെളിയിൽ വ്യാപിക്കും? ഇരുട്ടിൻെറ നിറം എന്തു്? കറുത്തിരുണ്ട ഇരുട്ടു ഗുഹയിൽനിന്നും പുറപ്പെട്ടതിനെ എന്തിനോടുപമിക്കാം. (ആന എന്നു വരുത്തും)

കാട്ടിൽ ഇനി എന്തു സംഭവിക്കും? ദുഷ്ടമൃഗങ്ങൾ രാത്രിയിൽ ഇറങ്ങണമെങ്കിൽ ആരുടെ ഉപദ്രവം ഇല്ലാതിരിക്കണം? പകൽ കാട്ടാളന്മാർ എന്തു ചെയ്യുന്നു? അവർ എപ്പോൾ മടങ്ങിപ്പോകും? അവർ എവിടെപ്പോകുന്നു? അവൾക്കുതന്നെയും ഭയം ഉണ്ടാകാതിരിക്കുവാൻ അവർ എങ്ങനെ പോകും? ഇവരെക്കാണുമ്പോൾ ദമയന്തിക്ക് എന്തു തോന്നും?

2. കാട്ടാളന്മാർ കാട്ടിൽ കൂടി കൂട്ടംകൂടിപ്പോയി.

പകൽ കാട്ടിൽ പറന്നുനടന്ന പക്ഷികളെല്ലാം ഇപ്പോൾ എന്തു ചെയ്യും? കൂടുകളിൽ അവ എന്തു ചെയ്യുന്നു? എത്ര പക്ഷികൾ കാണും? ഉറങ്ങുന്നതിനു മുമ്പ് അവ എന്തുചെയ്യും?

3. പക്ഷികൾ വൃക്ഷങ്ങളിലുള്ള കൂടുകളിൽ ഇണകളുമായി ഇണങ്ങിയിരുന്നു് ഉറങ്ങുന്നു.

സന്ധ്യാസമയത്തു് കാട്ടിൽ ഇറങ്ങി സഞ്ചരിക്കുന്ന ചെറിയ മൃഗം ഏതു്? (കുറുക്കൻ എന്നു വരുത്തും) കുറുക്കൻ വെളിയിലിറങ്ങി കൂട്ടംകൂടി എന്തുചെയ്യും? (അവരുടെ സംഘങ്ങളെ ക്ഷണിച്ചു വരുത്തുന്നതിനായി അങ്ങിങ്ങായിരുന്നു കൂവുന്നതിനെ പറ്റി പറയുക)

4. കാടന്മാർ കൂട്ടംകൂടി പാടുന്നു.

കാട്ടിലുള്ള പക്ഷികളിൽ കാഴ്ചയ്ക്കു ഭംഗിയുള്ള പക്ഷി ഏതാണു്? മററു പക്ഷികളേക്കാൾ ഈ പക്ഷിക്കുള്ള വിശേഷം എന്തു്? മയിൽ എപ്പോൾ ആടും? (വൈകുന്നേരം മഞ്ഞവെയിൽ ഉള്ളപ്പോൾ എന്നു പറഞ്ഞുകൊടുക്കും) കുറേനേരം ആടുമ്പോൾ അവയ്ക്കു് എന്തു സംഭവിക്കുന്നു? ക്ഷീണം കൊണ്ടു് എന്തു ചെയ്യും?

5. മയിലുകൾ ആടി ക്ഷീണിച്ചുറങ്ങുന്നു.

രാത്രിയിൽ കരയുന്ന പക്ഷി ഏതു്? അതിന്റെ ശബ്ദം എങ്ങനെയുള്ളതാണു്? ആ ശബ്ദം കേട്ടാൽ ചെവിക്കു് എന്തുതോന്നും?

6. ചെവിക്കു് ഇമ്പം തോന്നാത്ത ശബ്ദം പുറപ്പെടുവിക്കുന്ന നത്തുകൾ കൂട്ടമായി കരയുന്നു.

ഈ കാഴ്ചകൾ കാണുമ്പോൾ ദമയന്തിക്കു എന്തുതോന്നും? ആ കാടു് എങ്ങനെയുള്ളതാണു്. ഒരു സ്ഥലത്തു ഭയങ്കരമായ ശബ്ദം കേൾക്കുമ്പോൾ ദമയന്തി എന്തുചെയ്യും? മറ്റൊരു സ്ഥലത്തു ചെല്ലുമ്പോൾ അവിടെയും എന്തുകേൾക്കാം? ഇതുകൊണ്ടു രാത്രിയിൽ ദമയന്തി എന്തു ചെയ്തുകൊണ്ടിരിക്കും?

(ദമയന്തിയുടെ ദുഃഖസ്ഥിതിയെ കുറിച്ചു വർണ്ണിക്കും)

ഇടതിങ്ങിയതായ കാട്ടിൽ ദമയന്തി ദുഃഖം പൂണ്ടു നടന്നു.

III. വായന:—

"അസ്തഗിരീശ്വരമസ്തകസീമനി
ഭാസ്കരഭഗവാൻ മറയുന്നേരം
ഗതവതിസവിതരിഗുഹകളിൽനിന്ന
ത്തിമിരകരീശ്വരരിളകുന്നേരം.
കാട്ടിൻനടുവേ കാട്ടാളാവലി
കൂട്ടംകൂടി ചെല്ലുന്നേരം.
പക്ഷികൾ വൃക്ഷാവലിയിലടങ്ങി
യിണങ്ങി മയങ്ങിയുറങ്ങുന്നേരം
ക്രോഷ്ടുനാംതതി കാട്ടിൻനടുവിൽ
കൂട്ടം കൂടിപ്പാടുന്നേരം
മയിലുകൾ പീലികൾ ചാലെവിരിച്ചു
നൃത്തവുമാടിയടങ്ങുന്നേരം
ശ്രോത്രാനന്ദം ചേർത്തീടാത്തൊരു
ദാത്യൂഹാവലി കരയുന്നേരം,
കാനനനികരേ വിരഹിതവിവരേ
ദീനത പൂണ്ടു നടന്നു സുമാംഗി."

ഈ രാത്രിയെപ്പററി ഒരു കവി വിവരിച്ചിട്ടുണ്ടു്. വായിച്ചും വായിപ്പിച്ചും കഴിഞ്ഞു്, നിങ്ങൾ പറഞ്ഞതു വല്ലതും ഈ ഭാഗത്തിലുണ്ടോ എന്നു നോക്കുന്നതിനായി ആജ്ഞാപിച്ചിട്ടു മൗനവായന നടത്തും.

IV. ആവത്തനം:— ഇരുട്ടിനെ ഏതിനോടുപമിച്ചിരിക്കുന്നു? നത്തു് എന്നുള്ളതിനു് വാക്കേതു്? നത്തിൻെറ ശബ്ദം എങ്ങനെയിരിക്കുന്നു? കൂട്ടം എന്നത്ഥം വരുന്ന പദങ്ങഠം ഏതെല്ലാം. നത്തു്, കുറുക്കൻ ഇവയ്ക്കു പകരം ഉപയോഗിച്ചിരിക്കുന്ന പദങ്ങളേവ?

## B. B. S.

(1) ഇരുട്ട് ഗുഹകളിൽ നിന്നും കാട്ടിൽ വ്യാപിച്ചു.
(2) കാട്ടിൻെറ നടുവിൽ കൂടി കാട്ടാളന്മാർ കൂട്ടംകൂടി പോകുന്നു.
(3) പക്ഷികഠം കൂട്ടിൽ ഇരുന്നുറങ്ങുന്നു.
(4) കുറുക്കന്മാർ കൂട്ടമായിട്ടിരുന്നു കൂവുക.
(5) നത്തു് ചെവിയ്ക്കിമ്പമില്ലാത്ത ശബ്ദം പുറപ്പെടുവിക്കും.
(6) മയിലുകഠം ആടി ക്ഷീണിച്ചുറങ്ങുന്നു.

N. B. പദ്യത്തെ 6 ഭാഗമായി അപഗ്രഥിച്ച് ഓരോ ഭാഗത്തേയും കുട്ടികളെക്കൊണ്ടു ചോദ്യംമൂലം പറയിച്ച് ബോർഡിൽ എഴുതണം. ആറു സംഗതികളും ബോർഡിൽ എഴുതിയതിനുശേഷം വേണം പദ്യം കാണിക്കാൻ. രണ്ടു ബോർഡു വേണ്ടിവരും.

നത്തു് = ഓത്തൃഘം.
ഊളൻ = ക്രോഷ്ടാവു്.
കൂട്ടം = ആവലി, തതി, നികരം.

ഗതവതിസവിതരി = സൂൎയ്യൻ പോയപ്പോഠം (അത്ഥം പറഞ്ഞുകൊടുക്കണം)

കാനനനികരേ വിരഹിതവിവരേ=ദ്വാരങ്ങഠം ഇല്ലാത്ത(ഇടതൂന്നുള്ള) വനത്തിൽ (അത്ഥം പറഞ്ഞുകൊടുക്കണം)

## പൂൎണ്ണപാഠക്കുറിപ്പ്

| | |
|---|---|
| ക്ലാസ്സ് | VI. |
| വിഷയം | ഭാഷ (ഗദ്യം) |
| ഭാഗം | ധനവും സുഖവും (6-ാംപാഠം) 28-ാംപാഠത്തിൽ ആദ്യത്തെ 5 ഖണ്ഡിക. |
| ഉദ്ദേശ്യം | കഠിനപദപരിചയം, വായനയിൽ സാമത്ഥ്യം, നൂതനാശയഗ്രഹണം തുടങ്ങിയ ഭാഷാഭിവൃദ്ധിമാൎഗ്ഗങ്ങഠം. |

| വിഷയം | വിധം |
|---|---|
| I. പ്രാരംഭം. | |
| | എങ്ങനെയുള്ള ആളിനെയാണു ധനികൻ എന്നു വിളിക്കുന്നതു്? ധനം എന്നാലെന്തു്? പണത്തെ മാത്രം ധനം എന്നു പറയുമോ? അതിൽ എന്തെല്ലാം ഉൾപ്പെടും? പണമല്ല ധനം എന്നു വരുത്താൻ താഴെ ചേർക്കുന്ന കഥ പറഞ്ഞുകൊടുത്തു് ഉദാഹരിക്കും. ഒരാൾ നൂറിൽ ചില്വാനം രൂപയും കൈയിൽവച്ചുകൊണ്ടു് ഒരു വഴിയാത്ര ചെയ്തു. യാത്ര കാളവണ്ടിയിലായിരുന്നു. മടങ്ങിവരുംവഴി ഒരു വിജനസ്ഥലത്തെത്തിയപ്പോൾ നേരം വളരെ ഇരുട്ടി. ഭാഗ്യദോഷംകൊണ്ടു് അവിടെവച്ചു് അയാളുടെ വണ്ടിയുടെ അച്ചുതണ്ടു് ഒടിഞ്ഞുപോയി. വണ്ടി അവിടെ ഉപേക്ഷിച്ചിട്ടു കുററാക്കൂററിരുട്ടും പെരുമഴയും സഹിച്ചു തപ്പിത്തടഞ്ഞു യാത്രയായി. വിശപ്പു് അതികലശൽ. വഴികണ്ടുപോകാൻ വെളിച്ചമില്ല. ഇങ്ങനെ കുറേദൂരം പോയപ്പോൾ ഒരു പുലക്കുടിൽ കണ്ടു അവിടെനിന്നും വെളിച്ചം വാങ്ങി നാട്ടിൽ പോവുകയും ചെയ്തു. അയാൾ പണം കൊണ്ടുപോയതെന്തിനു്? ആ പണം അയാൾക്കു് എങ്ങനെ ഉപകരിച്ചു? ആ രാത്രിയിൽ അയാൾക്കു് ആവശ്യമുള്ളതെന്തെല്ലാമായിരുന്നു? പണംകൊണ്ടു് ആ വശ്യങ്ങൾ സാധിച്ചോ? പിന്നെ പണത്തിൻെറ ഉപയോഗം എന്തു്? (ഉത്തരം ബോർഡിൽ എഴുതുക). |
| A. മുന്നറിവുപരിശോധന. | |

B. ഉദ്ദേശ്യപ്രസ്താവന:—

II. പാഠപ്രദേശനം.

ഉപയോഗയോഗ്യമായ സാധനങ്ങളിൽ ചിലതു് എല്ലാവേക്ഷം ആവശ്യമുള്ളതും മററു ചിലതു് എന്നാം അത്യാവശ്യമുള്ളതും ആകയാൽ ഉപയോഗിക്കേണ്ട കാലം, ആവശ്യം, ഉപയോഗിക്കുന്ന വിധം, ആവശ്യക്കാരുടെ എണ്ണം ഇവ അനുസരിച്ചു് വില കൊടുത്തു വാങ്ങുന്നു.

അപ്പോഴപ്പോൾ ഉണ്ടാകുന്ന ആവശ്യങ്ങൾക്കു നിവൃത്തിയുണ്ടാക്കുകയാണു് സാധനത്തിന്റെ സാധാരണധമ്മം.

(ധനം എന്നു പറഞ്ഞാൽ പണമാണോ?) ധനം എന്നാൽ എന്തു്? അതിന്റെ പ്രയോജനം എന്തു് എന്നുള്ളതിനെക്കുറിച്ചു് നമുക്കു പഠിക്കാം.

ചോറു്, എന്ന പദം ബോർഡിൽ എഴുതും. ഇതു് ആവശ്യമുണ്ടോ? എത്ര ആളുകൾക്കു്? എത്രത്തോളം ഉപയോഗിക്കണം? ഉപയോഗിക്കേണ്ട കാലം എത്ര? എന്നും മററുമുള്ള ചോദ്യങ്ങൾക്കു ശേഷം, ആവശ്യമുണ്ടോ? എത്ര ആളുകൾക്കു്? ഉപയോഗിക്കേണ്ട വിധം, കാലം എന്ന തലക്കെട്ടെഴുതി ഉത്തരം ഉണ്ടു്, എല്ലാക്കും, കുറച്ചു്, എന്നും, എന്നു യഥാക്രമം എഴുതും.

മറെറാരു സാധനത്തിന്റെ പേർ പറയുക? വസ്ത്രം ആവശ്യമുണ്ടോ, എത്ര ആളുകൾക്കു്, വിധം, കാലം ഈ ചോദ്യങ്ങളുടെ കാലവും എഴുതും. ഇങ്ങനെ രത്നം, മദ്യം, ഉപ്പു് ഇവയുടെ വിവരണങ്ങൾ പൂരിപ്പിക്കും. ധനത്തിന്റെ ആവശ്യം എന്താണു്? മേൽപറഞ്ഞ സാധനങ്ങൾ എങ്ങനെ സമ്പാദിക്കും? വില എന്തിനെ ആശ്രയിച്ചിരിക്കുന്നു. ആവശ്യനിവൃത്തി വന്നതു് എന്തിന്റെ ധമ്മമാണു്.

പ്രയോജനകരവും സമ്പാദിക്കാൻ പ്രയത്നമോ ചെലവോ വേണ്ടിയിരിക്കുന്നതുമായ പദാർത്ഥത്തിനാണു വിലകൊടുക്കുന്നതു്.

ആരോഗ്യം, സൗന്ദര്യം ഇവ പ്രയത്നം ചെയ്തുണ്ടാക്കേണ്ടതും പ്രയോജനമുള്ളതുമാണെങ്കിലും പണം കൊടുത്താൽ കിട്ടുകയില്ല. ദാരിദ്ര്യം നിമിത്തം സുന്ദരികളായ സ്ത്രീകൾ തലമുടി വെട്ടി വില്ക്കുമ്പോൾ അതും ധനമാണു്.

നമുക്കാവശ്യമുള്ള സാധനങ്ങൾ എങ്ങനെ സമ്പാദിക്കണം? എല്ലാററിനും പണം കൊടുക്കണമോ? വിലകൊടുക്കാതെ ധാരാളം കിട്ടുന്ന ചില സാധനങ്ങളുടെ പേർ പറയുക? ജലത്തിനു പണം കൊടുക്കാത്തതെന്തുകൊണ്ടു്? (നാഗർകോവിൽ തുടങ്ങിയ ചില സ്ഥലങ്ങളിലെ ജലദൌർല്ലഭ്യത്തേയും അവിടത്തെ വിലയേയും പററി വിവരിക്കും) അവിടെ ജലത്തിനു വില കൊടുക്കേണ്ടതു് എന്തുകൊണ്ടു്? ആ വില അവരുടെ ഏതിന്റെ കൂലിയാണു്? (പ്രയത്നക്കൂലിയാണു് വില എന്നു വരുത്തും) ഇതിൽനിന്നും എങ്ങനെയുള്ള സാധനങ്ങൾക്കാണു വിലകൊടുക്കേണ്ടതെന്നു് അനുമിപ്പിക്കും.

ആരോഗ്യം പണം കൊടുത്താൽ കിട്ടുമോ? എന്തുകൊണ്ടു്? വിലയ്ക്കു് ആരും കൊടുക്കാത്തതിനു കാരണമെന്തു്? ഇതുപോലെ മനുഷ്യനു കൈമാററം ചെയ്യാൻ സാധിക്കാത്ത ഒന്നിന്റെ പേർ പറയുക? (സൗന്ദര്യം എന്നു പറഞ്ഞുകൊടുക്കാം) ചില സൗന്ദര്യലക്ഷണങ്ങൾ പറക? തലമുടി വളത്തുന്നതെങ്ങനെ? പ്രയത്നപ്പെട്ടു വളത്തുന്നതുകൊണ്ടുള്ള പ്രയോജനമെന്തു്? (ദേഹരക്ഷയ്ക്കാണെന്നു പറഞ്ഞുകൊടുക്കും.) വില കൊടുക്കേണ്ടതു് എങ്ങനെയുള്ള സാധനങ്ങൾക്കാണു്. ആരോഗ്യം സൗന്ദര്യം ഇവ പ്രയത്നവും പ്രയോജനവും ഉള്ളതാണെങ്കിലും ധനമായി കരുതാത്തതു് എന്തുകൊണ്ടു്? (ചില സ്ഥലങ്ങളിൽ ദാരിദ്ര്യം ഉള്ള സ്ത്രീകൾ തലമുടി വെട്ടി കൊടുത്തു പണം വാങ്ങുന്ന കഥ വിവരിക്കും) ആ സന്ദർഭങ്ങളിൽ തലമുടി എന്തായിട്ടു പരിണമിക്കുന്നു?

പ്രയോജനകരവും, പ്രയത്ന ത്താൽ മാത്രം കിട്ടാവുന്നതും കൈ മാററം ചെയ്യാവുന്നതുമായ പദാ ൎത്ഥത്തിനു ധനമെന്നു പറയാം.

എങ്ങനെയുള്ള പദാൎത്ഥത്തി നു ധനം എന്നു പറയാം. (ബ്ലാക്ക്ബോർഡിലെ തരംതിരിപ്പ് കാണിച്ചു വരുത്തും)

വായന:- (പ്രസ്തുതപാഠഭാഗം)

മാതൃകാവായന നടത്തി ഖണ്ഡികകളായി വായിപ്പിച്ച് അനുകരിപ്പിക്കും.

ആവൎത്തനം പരിശോധനം:-

മുൻപറഞ്ഞ പദാൎത്ഥങ്ങളെല്ലാം വിലയ്ക്കുവാങ്ങാവുന്നതാണൊ? ജലം ചില ഇടങ്ങളിൽ വിലകൊടുത്തു വാങ്ങേണ്ടിവരുന്നതു എന്തുകൊണ്ട്? പ്രയത്നം ഉള്ളതിനെല്ലാം വിലകൊടുത്തുവാങ്ങാമോ? ഉദാഹരണം പറയുക? ആരോഗ്യം, സൗന്ദൎയ്യം ഇവ വിലയ്ക്കു വാങ്ങാൻ പാടില്ലാത്തതു് എന്തുകൊണ്ട്? ചോറു്, രത്നം, വസ്ത്രം ഇവ എങ്ങനെയുള്ള സാധനമാണ്? ഉപയോഗിക്കുക എന്നതിനു പാഠപുസ്തകത്തിലെ പദങ്ങൾ കണ്ടുപിടിക്കുക. ചോറിൻെറ ആവശ്യമെന്തു്? വസ്ത്രം എന്തിനുപയോഗിക്കുന്നു? ദേഹം മറയ്ക്കുന്നതിനു് എന്നതിനു പകരം ഒരു പദം പറയുക. ആരോഗ്യം, സൌന്ദൎയ്യം ഇവയെ ധനമായി കരുതാറില്ലാത്തിതനു കാരണമെന്തു്? എങ്ങനെയുള്ള സാധനങ്ങൾക്കു ധനമെന്നു പറയാം? പാഠപുസ്തകത്തിലുള്ള നിൎവ്വചനം ഏതു്? പ്രയത്നത്താൽ മാത്രം കിട്ടാവുന്നതു് എന്നതിനുള്ള പദം എന്തു്? കൈമാററംചെയ്യാവുന്ന എന്നതിനു കൊടുത്തിരിക്കുന്ന പദം കണ്ടുപിടിക്കുക.

ഉപയോഗയോഗ്യം.
ഉപയോഗപ്രദം.

ദേഹാച്ഛാദനം
പ്രയത്നൈകലഭ്യം.
“വിനിമയക്ഷമം.”

## B. B. S.

നമുക്കാവശ്യമുള്ള സാധനങ്ങൾ വാങ്ങാമെന്നുള്ളതാണു് പണം കൊണ്ടുള്ള പ്രയോജനം.

| സാധനം | ആവശ്യമുണ്ടോ | എത്ര ആളുകൾക്കു് | വിധം | കാലം |
|---|---|---|---|---|
| ചോറു് | ഉണ്ടു് | എല്ലാക്കും | കുറച്ചു് | എന്നും |
| രത്നം | ടി. | ചിലക്കു് | കുറച്ചു് | ദീർഘകാലം |
| ഉപ്പു് | ടി. | എല്ലാക്കും | കുറച്ചു് | എന്നും |
| മദ്യം | ടി. | ചിലക്കു് | കുറച്ചു് | പലപ്രാവശ്യം |
| വസ്ത്രം | ടി. | എല്ലാക്കും | കുറച്ചു് | ടി. |
| ജലം | ടി. | എല്ലാക്കും | ധാരാളം | എന്നും |
| ആരോഗ്യം | ടി. | എല്ലാക്കും | ധാരാളം | എന്നും |

സാധനങ്ങൾ

| | |
|---|---|
| ഉപയോഗിക്കാവുന്ന | ഉപയോഗയോഗ്യം, ഉപയോഗപ്രദ |
| പ്രയത്നത്താൽ മാത്രം കിട്ടാവുന്ന | പ്രയത്നൈകലഭ്യം |
| കൈമാററം ചെയ്യാവുന്ന | വിനിമയക്ഷമം |
| ദേഹം മറയ്ക്കൽ | ദേഹാച്ഛാദനം |

ഉപയോഗിക്കാവുന്നതും പ്രയത്നത്താൽ മാത്രം കിട്ടാവുന്നതും വിനിമയക്ഷമവുമായ പദാത്ഥത്തെ ധനം എന്നു പറയാം.

---

# ബാഷ്പമാല്ല്യം *

(നാലാങ്കൽ കൃഷ്ണപിള്ള എം. എ. (Hons.,) എൽ: ററി.)

[ഉപസപ്പിണി.]

## I

പുലരിതൻ മൃദുഹാസസുഷമയിൽ
പുളകമാന്നു ജഗത്തുല്ലസിയ്ക്കവേ,
മലരണിക്കുളിർവല്ലികളെമ്പാടും
പരിമളത്തിന്നലകളിളക്കവേ,

* സമസ്തകേരളസാഹിത്യപരിഷത്തിൻെറ ദശമസമ്മേളനത്തിൽ വായിച്ചതു്

ഹരിതകാന്തികലൎന്നു പുൽത്തുമ്പുകൾ
ഹിമകണികകൾ ചാൎത്തി മിന്നീടവേ,
കിളികൾ പുന്തേനതിന്നിട്ടം കാവ്യങ്ങൾ
പ്രകൃതിമാതിന്നു കാഴ്ചയൎപ്പിക്കവേ,
അരുണപങ്കജം ലജ്ജാവിനമ്രമാം
തിരുമുഖം തെല്ലുയൎത്തിനിന്നീടവേ,
കതിരവൻതൻ കനകാംഗുലികളിൽ
കവനതൂലികതാണ്ഡവം ചെയ്യവേ,
പതിവുപോൽ വിടവാങ്ങി മറഞ്ഞിതെ-
ന്നരികിൽനിന്നുമലസയാം നിദ്രയും.
മമനയനപതംഗങ്ങൾ ചുററിലും
ചിറകടിച്ചു പറന്നുരസിക്കയായ്;
തദനു കണ്ടുഞാൻ സംഗീതസൌന്ദൎയ്യം;
തദനുകേൾക്കയായ് സൌന്ദൎയ്യസംഗീതം
മമമിഴികളിൽവന്നാലകൊൾകയാ-
യമലസൌന്ദൎയ്യ,മത്ഭുതമാംവിധം

* * * *

## II

ഒരു സുനിൎമ്മലരൂപിണി—ഓമന-
ക്കവിതപോലെ കമനീയരൂപിണി,
മൃദുലസുസ്മിതം തൂകിയെൻമുന്നിലായ്
മധുരമാകും കിനാവുപോൽക്കാണായി.
ഹൃദയമെന്നോടുമന്ത്രിച്ചു "കൂപ്പുകീ
പ്രണയലക്ഷ്മിയെ—രാഗാഭിരാമയെ."
വിവിധ ചിന്താവിജൃംഭിതനായിഞാൻ
വിഗതധൈൎയ്യനായ്, ശൂന്യഹൃദയനായ്,
ഇളകുവാനുമശക്തനായങ്ങനെ
അവിടെനിന്നുപോയ് പാവക്കണക്കിനെ,
കപടശൃംഗാരതന്ത്രികൾ മീട്ടുവാൻ
നിപുണയല്ലൊരുഗ്രാമീണയാണവൾ.

## III

ഇടറിടുന്നകളകളത്തിങ്കല—
ച്ചെറുപരഭൃതംചൊൽകയാണീവിധം:—
"തവഹൃദയാധിനാഥയായിടുവാ-
നൊരുവിധത്തിലും യോഗ്യയല്ലീയിവൾ;

വെറുമൊരുചെറുനീർപ്പോള ഞാൻ; ഭവാൻ
വിപുലഗംഭീരപീയൂഷവാരിധി;
ഒരു ചെറിയ പൂമ്പാററഞാനങ്ങുന്നോ;
ഗഗനവീഥിയിൽ മിന്നുന്ന താരകം;
ഇരുളിലെങ്ങോ കിടക്കുന്ന പൂവുഞാൻ;
ഇരുളകററുന്ന ഭാസ്കരൻ താൻ ഭവാൻ;
മലിനചിത്ത—യീത്തൃപ്പാദദാസിപോയ്
മറയുവാനായനുമതി നൽകണേ!

"ചപലയാമെൻഹൃദയാംബുജത്തിനു
തെളിമയേററുന്ന രാഗാരുണാ! ഭവാൻ,
മമഹൃദയമുരുക്കിപ്പണിതൊരീ-
ക്കറയെഴാത്ത കനകമാല്യത്തിനെ,
അതുലപാവനപ്രേമസുരഭില
തരളമാകുമി, ക്കണ്ണുനീർമാല്യത്തെ,
കദനബാഷ്പരചിതമീമാല്യത്തെ
കരുണയാന്നെൻറയന്ത്യോപഹാരത്തെ,
കലിതകൌതുകം കൈക്കൊൾക വേണമേ!
പിഴയിവൾചെയ്തതൊക്കെപ്പൊറുക്കണേ!

* * * *

"അതുലമൂഢഞാൻ, താവകജീവിത
മധുരനാടകം പങ്കിലമാക്കില്ല;
വിടയരുൾകന്ത്യമാം വിടയേകുകീ
വിരളഭാഗ്യയ്ക്കു, കാരുണ്യധാമമേ."



# പിച്ചക്കാരി

(വെള്ളാസ്സൂൽ ഗോവിന്ദമേനോൻ.)

(കേക)

ദാരിദ്ര്യദുർദ്ദേവതതൻജയപതാകപോൽ
കീറിനാറിയ തുകിൽത്തുണ്ടുതന്നുള്ളിൽക്കൂടെ
യൌവനലക്ഷ്മിയാൾതന്നൊഴിഞ്ഞമടിശ്ശീല-
യെവ്വണ്ണമവ്വണ്ണമായ് കാണായമുലകളാൽ

വേണ്ടെന്നോടടുക്കേണ്ടെന്നാരെയും വിലക്കിയും
കൊണ്ടൊരുവൃദ്ധാംഗനയാളിതാ പിച്ചക്കാരി.
ഇല്ലിവൾക്കെന്നോ പാരിലാരുമൊരവലംബം?
നല്ലൊരുവടിതാങ്ങായുണ്ടിവൾക്കിതാ കൈയിൽ
കൂന്നുകൂന്നിവൾ തൻമെയ് മണ്ണിലുൾച്ചേരാറായ്പ്പോ-
യെന്നു ചൊല്ലുമാം പിച്ചയ്ക്കായുള്ള നടപ്പിലും.
മന്ദമന്ദമങ്ങവളുന്നാഗൃഹമൊന്നിൽ
ചെന്നുരച്ചിതു 'ധർമ്മം തരണേ, തമ്പുരാട്ടി.'
തെല്ലിടകഴിഞ്ഞപ്പോളഞ്ചാറുമണിയരി
മെല്ലെന്നാഗ്ഗൃഹേശ്വരി കൊണ്ടുവന്നരുളിനാൾ.
'തുച്ഛമീധർമ്മം തവനില'യെന്നാരിമണി
പുച്ഛിച്ചി'ത്തിച്ഛീ'യെന്നു പാത്രത്തിൽ പതിക്കവേ
ആ വൃദ്ധ വിറപൂണ്ടകൈകളാൽ ജഗൽപ്രാണൻ
'ഹാ! വേഗം നീ'ക്കെന്നോതും തോളണിത്തുകിൽ കാട്ടി
വല്ലതുമൊരു പഴ-ത്തുണിയെങ്കിലും നല്കാൻ
ചൊല്ലിയതേതും കേട്ടഭാവമേ നടിക്കാതെ-
കേവലമപ്പാവത്തിലുള്ളലിവററായവൾ
കൈവളക്കിലുക്കത്താൽ പൊയ്ക്കോൾകെന്നാജ്ഞാപിച്ചാൾ
പൊൻകസവണിത്തുകിൽത്തുമ്പിനാൽ പാലംഭോധി-
തൻകമ്രകല്ലോലശ്രീകാണിച്ചാക്കമനിയാൾ
തൻകളിർമച്ചിനുള്ളിൽപോയി വിശ്രമിക്കുകയായ്
നൽക്കനിവിനാലുള്ള മേതുമേകുളിക്കാത്തോൾ.
അന്നുതാൻവിടർന്നുള്ള കൂമ്പിനാൽ പുതുവസ്ത്രം
'നന്നെങ്കിൽതരാം ഞങ്ങ'ളെന്നങ്ങു മുററത്തുള്ള
വാഴകളിളംകാററിൽ ചലിക്കെ കൈകാണിച്ചാ-
യേഴയെവിളിച്ചതു കണ്ടതില്ലവരാരും.
വിടരാത്തുള്ള കൂമ്പാംചൂണ്ടാണിവിരൽ നീട്ടി-
പ്പിടിച്ചിതവൾനേർക്കു മററുള്ള കദളികൾ
സ്വന്തമായൊരു മഹാമേരുപർവ്വതം തീർത്തേ
സ്വാന്തത്തിൽ തൃപ്തിവരൂ എന്നുള്ള മാലോകരേ!
അതിൽനിന്നലിവിൻെറയരുവിയൊഴുക്കുവാൻ
മതിയിൽകരുതണേ! മർത്ത്യരീനാമെല്ലാരും.

# ഗവമ്മേൻറും പാഠ്യപുസ്തകവ്യാപാരവും

മുമ്പു ഗവമ്മേൻറിൽനിന്നും പ്രസിദ്ധംചെയ്തിരുന്ന പാഠ്യപുസ്തകങ്ങൾക്കുപുറമെ മററു ചില ക്ലാസ്സുകളിലേയ്ക്കു പുത്തനായി ചില പുസ്തകങ്ങൾകൂടി പ്രസിദ്ധീകരിക്കുവാൻ നിശ്ചയിച്ചതിൻെറ അനാശാസ്യതയെപ്പററിയും മററും അന്നുതന്നെ പല പ്രതിഷേധപ്രകടനങ്ങളും ഉണ്ടായതാണല്ലൊ. ഈ നവീനപദ്ധതിയുടെ ചില പ്രായോഗികവിഷമതകളേയും മററും പററി ഈ പംക്തികളിലും ചിലതു അക്കാലത്തു പ്രതിപാദിച്ചിരുന്നതാണു്. ഞങ്ങൾക്കു് അന്നു തോന്നിയ ആശങ്കകളൊന്നും അസ്ഥാനത്തിലല്ലെന്നു് ഇക്കൊല്ലത്തെ അനുഭവം ഏതാണ്ടു നല്ലപോലെതന്നെ തെളിയിച്ചു കഴിഞ്ഞിരിക്കുന്നു.

സാധാരണയായി ഗവമ്മേൻറുനടപടികളിൽ കണ്ടുവരാറുള്ള അലസതയും ദീർഘസൂത്രതയും പാഠ്യപുസ്തകവ്യാപാരത്തേയും ബാധിച്ചിരിക്കുന്നതായിട്ടാണു കാണുന്നതു്. വിദ്യാർത്ഥികൾക്കു പുസ്തകം ലഭിച്ചാലും ഇല്ലെങ്കിലും, അവർ പഠിച്ചാലും പഠിച്ചില്ലെങ്കിലും തങ്ങൾക്കു് ഒന്നുമില്ലെന്നുള്ള ഒരു ഭാവമാണു പുസ്തകവില്പനയ്ക്കിരിക്കുന്ന സിൽബന്തികളിൽ കാണുന്നതു്. അതു തങ്ങളെ ഒരുതരത്തിലും ബാധിക്കയുമില്ലല്ലൊ. ശമ്പളം മാസംതോറും ശരിക്കു കിട്ടുകയും ചെയ്യും. പിന്നെന്തു്? അങ്ങനെയുള്ളവർ മററുള്ളവരുടെ—വിദ്യാർത്ഥികളുടെയാകട്ടെ, രക്ഷാകർത്താക്കന്മാരുടെയാകട്ടെ—കഷ്ടപ്പാടോ നഷ്ടമോ അറിഞ്ഞില്ലെന്നു വരുന്നതിൽ അതിശയിപ്പാനില്ലല്ലൊ.

പുതിയ വിദ്യാലയവർഷം ആരംഭിച്ചിട്ടു മാസം രണ്ടേകാലമായിട്ടുണ്ടെങ്കിലും പുസ്തകം വാങ്ങുന്നതിനു കഴിവും മനസ്സും ഉള്ള വിദ്യാർത്ഥികളിൽപോലും പലരും പുസ്തകംകൂടാതെ (ഗവമ്മേൻറുവക പുസ്തകം) യാണു പാഠശാലകളിൽ പോകുന്നതു്. ഇതിനു പാഠ്യപുസ്തകവ്യാപാരത്തിൽ ഏപ്പെട്ടിരിക്കുന്ന ഗവമ്മേൻറു ഉദ്യോഗസ്ഥന്മാർതന്നെയാണു ഉത്തരവാദികൾ. വ്യാപാരികളുടെ ആവശ്യമനുസരിച്ചു വേണ്ട പുസ്തകങ്ങൾ വിതരണം ചെയ്യുന്നതിൽ അവർ അസമർത്ഥരൊ അപ്രാപ്തരൊ ആണെന്നു തോന്നുന്നു. അടിച്ചുതീർന്നിട്ടുതന്നെയുമുള്ള പുസ്തകങ്ങൾ ഇതുവരെയും ബയൻറുചെയ്തു തീർന്നിട്ടില്ലത്രെ! എന്തൊരു ശുഷ്കാന്തി!

ഇതിനും പുറമേ ഈ വിഷയത്തിൽ പല ക്രമക്കേടുകളും അഴിമതികളും ഈ തുറയിലെ ചില സിൽബന്തികൾ ചെയ്യുന്നുണ്ടെന്നാണു പുസ്തകവ്യാപാരത്തിൽ ഏപ്പെട്ടിട്ടുള്ളവരിൽ നിന്നും അറിവാനിടയായിട്ടുള്ളതു്. ഇക്കാര്യത്തിൽ വേണ്ട അന്വേഷണങ്ങൾ നടത്തി ഇത്തരത്തിൽ വല്ല അ

ഴിമതികളുമുണ്ടെങ്കിൽ അവയെ പരിഹരിക്കുവാൻ അധികൃതന്മാർ ശ്രദ്ധി ക്കേണ്ടതാണു്. കൈക്കൂലിയും, ശുപാൾശയും, സേവയും ഇവിടേയും സ്ഥാനം അനുവദിക്കുന്നതു കഷ്ടമാണെന്നുമാത്രമെ പറയുന്നുള്ളു. പല ദിക്കു കളിൽനിന്നും പുസ്തകം വാങ്ങുന്നതിനായി ഗവമ്മേൻറു അച്ചുക്കൂടത്തിൽ ചെല്ലുന്ന വ്യാപാരികൾക്കു് ആവശ്യപ്പെട്ട പുസ്തകം കിട്ടുകയില്ലെന്നുള്ളതി നംപുറമെ ഈ "തോന്ന്യ"വാസവും കൂടി സഹിക്കേണ്ടതായിട്ടാണു വരുന്ന തു്. ഇതിൻെറ എല്ലാം ഫലം സാധുക്കളായ വിദ്യാൎത്ഥികളും രക്ഷാകൎത്താക്ക ന്മാരും സഹിക്കേണ്ടതായിട്ടാണു് ഒടുവിൽ വന്നുകൂടുക. ഇവരെ സഹായി ക്കുന്നതിനാണു ഗവമ്മേൻറിൽനിന്നും ഈ വിഷയത്തിൽ ഏൎപ്പെടുന്നതെ ന്നു് ഒരു വിശ്വാസമുണ്ടു്. എന്നാൽ ഇന്നത്തെ സ്ഥിതിക്കു ഇതു് ഒരു ഉപദ്ര വമായിട്ടാണു തീൎന്നിരിക്കുന്നതു്. ഇക്കൊല്ലത്തിൽ ഗവമ്മേൻറു വക പുസ്ത കങ്ങൾ പലരും വില കൂട്ടിയും മററും വില്ക്കുന്നുവെന്നു ഒരു പരാതി കേൾക്കു കയുണ്ടായി. പുസ്തകം വാങ്ങുന്നതിനായി നൂറും നൂററിഅൻപതും മൈൽ അകലെ നിന്നും തലസ്ഥാനനഗരിയെ അഭയം പ്രാപിച്ചു് ഒന്നും രണ്ടും വാ രങ്ങൾ പുസ്തകങ്ങൾ കിട്ടാതേയും ആയിരവും രണ്ടായിരവും രൂപായുടെ പലിശ നഷ്ടപ്പെട്ടും വലയുന്ന വ്യാപാരികളുടെ സ്ഥിതി മനസ്സിലാക്കിയിട്ടു ള്ളവർ ഇക്കാൎയ്യത്തിൽ ഒരു പ്രകാരത്തിലും അവരെ പഴിക്കുന്നതല്ല. ഗവ മ്മേൻറു വകയല്ലാത്ത ഒരു പുസ്തകത്തെ സംബന്ധിച്ചുപോലും ഇത്തര ത്തിൽ ഒരു പരാതി കേൾക്കുകയുണ്ടായിട്ടില്ല. ആവക പുസ്തകങ്ങൾ വ്യാപാ രികളുടെ സൗകൎയ്യത്തിനും സമയത്തിനും ഇന്നും, എന്നും ലഭിക്കുന്നതാണു്. ഗവമ്മേൻറിൻെറ പുസ്തകവ്യാപാരംകൊണ്ടു രക്ഷാകൎത്താക്കന്മാൎക്കൊ വി ദ്യാൎത്ഥികൾക്കൊ എന്തെങ്കിലും സഹായമൊ പ്രയോജനമൊ ലഭിക്കണമെ ന്നുണ്ടെങ്കിൽ പുസ്തകങ്ങൾ സമയത്തിനു് ആവശ്യക്കാൎക്കു ലഭിക്കുന്നതിനുവേ ണ്ട വ്യവസ്ഥകൾകൂടി ചെയ്യുകയാണു വേണ്ടതു്. അതു സാദ്ധ്യമല്ലെങ്കിൽ ഇതിൽ നിന്നും പിന്മാറി ഈ വ്യാപാരം മററു വല്ലവരേയും ഏല്പിക്കുകയാ യിരിക്കും ഉത്തമം.

വിശ്വാസയോഗ്യമായ ചില സ്ഥാനങ്ങളിൽ നിന്നും അറിവാനിട യായതുകൊണ്ടും രാജ്യമൊട്ടുക്കുള്ള പിഞ്ചുപൈതങ്ങളെ ബാധിക്കുന്ന ഒരു ഗൌരവമേറിയ കാൎയ്യമായതുകൊണ്ടും ഇത്രത്തോളം പ്രസ്താവിച്ചതാണു്. ഇനിയും കൂടുതൽ പുസ്തകങ്ങൾ ഗവമ്മേൻറിൽനിന്നും പ്രസിദ്ധം ചെയ്യുന്ന തിനു് ഇടയുണ്ടെന്നാണു് കേൾക്കുന്നതു്. അതിനാൽ ഇക്കാൎയ്യത്തിൽ അധികാരികൾ വേണ്ടത്ര ശ്രദ്ധപതിപ്പിച്ചു ഈ ഏൎപ്പാടിനെ പൊതുജനോ പകാരപ്രദമാക്കിത്തീൎക്കുവാൻ ശ്രമിക്കുമെന്നു വിശ്വസിക്കുന്നു.

REGISTERED No. T. 62.

# ഗുരുനാഥൻ

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏകമാസിക.
അദ്ധ്യാപകന്മാൎക്കും കുട്ടികളുടെ സംരക്ഷകന്മാൎക്കും വിദ്യാൎത്ഥികൾക്കും ഉപയോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യവസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.

വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു് 2 രൂ. 8 ണ.
6 മാസത്തേയ്ക്കു് 1 രൂ. 4 ണ.
തിരുവിതാംകൂർ കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു് 3 രൂ.

## ഗുരുനാഥൻെറ പഴയ ലക്കങ്ങൾ

ഗുരുനാഥൻെറ പഴയ ലക്കങ്ങൾക്കു വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയക്കാനുള്ള ചെലവും മുൻകൂട്ടി മണിയാർഡർ അയച്ചിരിക്കണം.

## രജിസ്ററർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൗനിക്കുന്നതല്ല. മണിയാർഡറയയ്ക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാർഡർ അയക്കുകയാണു് ഉത്തമം. വി. പി. അയയ്ക്കുന്നതായാൽ അനാവശ്യ താമസത്തിനും നഷ്ടത്തിനും ഇടയുണ്ടു്.

മാനേജർ,

ഗുരുനാഥൻ, പറവൂർ.

---

Printed & Published By C. N. Gopalan Nair
at the S. G. Press, Parur.